2009

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം




# മലങ്കരസഭ



ഒക്ടോബർ

Rs. 10

' നരജന്മങ്ങളായ് വലിയൊരു സഞ്ചയം
രാഷ്ട്ര - മത - നയ തന്ത്രജ്ഞരുമേ
എന്നിട്ടുമീ,
ശുഷ്ക ഗർഭപാത്രത്തെ നോക്കി-
ച്ചിരിക്കാനാളില്ലെന്നോ! '

ഒക്ടോ. 1
ലോക വൃദ്ധദിനം

## മാറാത്ത ദൈവം - ഗസ്റ്റ് കോളം

കഷ്ടതകളും വേദനകളും കുറുക്കു വഴികൾക്ക് പ്രേരിപ്പിക്കുമ്പോൾ ഒരു മാറാത്ത ദൈവസങ്കൽപ്പം അനിവാര്യം
- സി. ജോവാൻ ചുങ്കപ്പുര

## വി. മൂന്നിന്മേൽ കുർബ്ബാന

മലങ്കരസഭയ്ക്ക് മാത്രം
സ്വന്തമായ ശുശ്രൂഷ
പഠനം- ഡോ. എം. കുര്യൻ തോമസ്

## വേദവീക്ഷണ പൗരോഹിത്യം

വേദപുസ്തകം അന്യൂനമായി
പഠിപ്പിക്കുന്ന സത്യം
പഠനം- ഫാ. ഡോ. ബേബി വർഗീസ്

## അച്ച്യുതാനന്ദനുള്ള സഭ

ചില ആത്മ വിമർശനത്തിന്റെ
തേരോട്ടങ്ങൾ വല്ലപ്പോഴെങ്കിലും...
വീക്ഷണം- ഫാ. ഡോ. ഒ. തോമസ്

വിയോഗത്തിന്റെ രണ്ടാം വാർഷികം...



M.P. CHRISTIAN COLLEGE OF ENGINEERING AND TECHNOLOGY

Late Lamented
H.G. Dr. Stephanos
Mar Theodosius

*inserted by*

mgocsm
ENGINEERING &
AUXILIARY 2009-10

M.P. CHRISTIAN COLLEGE OF ENGINEERING & TECHNOLOGY
BHILAI

ലക്കം 10,
പുസ്തകം 66
ഒക്ടോബർ 2009



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## ഉൾത്തുടിപ്പുകൾ

CONTENTS



### സ്ഥിരം പംക്തികൾ





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



## വരിസംഖ്യ

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 125 രൂപ |
| 4 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്കാലം) | : 1250 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 1500 രൂപ |



കൈക്കുടന്ന

# മനനം

- ഗുരുവിന്റെ ജന്മദിനമാണ്. കണ്ട് അനുഗ്രഹം പ്രാപിക്കണമെന്ന വിചാരത്തോടെയാണ് ശിഷ്യൻ കാണാനെത്തിയത്. ശിഷ്യന്റെ വരവ് ദൂരെ നിന്നേ ദർശിച്ച ഗുരു വിളിച്ചു പറഞ്ഞു: 'ഒറ്റയ്ക്ക് വരിക'. ശിഷ്യൻ പിന്നിൽ നോക്കി. ആരെയും കാണുന്നില്ല. മുമ്പോട്ട് നടന്നു. ഗുരു വീണ്ടും പറഞ്ഞു: 'ഒറ്റയ്ക്ക് വരിക'. ശിഷ്യൻ അമ്പരപ്പോടെ ഇരുവശങ്ങളിലും നോക്കി. ആരുമില്ല. മുമ്പോട്ട് നടന്നു. കനത്ത സ്വരത്തിൽ ഗുരു വീണ്ടും പറഞ്ഞു: 'ഒറ്റയ്ക്ക്!' ഗുരുമൊഴി തിരിച്ചറിഞ്ഞ ശിഷ്യൻ പിന്നീട് പിറകിലേക്കും വശങ്ങളിലേക്കുമല്ല; ഉള്ളിലേക്കാണ് നോക്കിയത്. അവിടെ ഒരാൾക്കൂട്ടം തന്നെയുണ്ട്. അറിവിന്റെയും അറിവുകേടുകളുടെയും ധാരണകളുടെയും തെറ്റിദ്ധാരണകളുടെയും കാമനകളുടെയും വികാരങ്ങളുടെയുമെല്ലാം ആൾരൂപങ്ങളുടെ ഒരു മഹാമേളം. തന്റെ സമസ്താഹങ്കാരങ്ങളെയും കുടഞ്ഞ് കളയുംവിധമൊരു സാഷ്ടാംഗ പ്രണാമമാണ് ശിഷ്യന് പിന്നെ ചെയ്യാനുണ്ടായിരുന്നത്.
- ഉള്ളിലേക്ക് നോക്കലാണ് മനനം. മനനശേഷിയുള്ളവനാണ് മനുഷ്യൻ എന്ന വിവേകത്തിന് വേണ്ടിയെങ്കിലും ഇടയ്ക്ക് ഉള്ളിലേക്ക് നോക്കുക. ദൈവസ്വരൂപത്തെ മറയ്ക്കുന്ന പലതുമുണ്ട് അവിടെ. എന്തൊക്കെയുണ്ടെന്ന് തിരുവെഴുത്ത് പറയും. "ദുശ്ചിന്ത, കുലപാതകം, വ്യഭിചാരം, പരസംഗം, മോഷണം, കള്ളസാക്ഷ്യം, ദൂഷണം എന്നിവ ഹൃദയത്തിൽ നിന്ന് പുറപ്പെട്ട് വരുന്നു." (വി. മത്തായി 15:19). ഇവയൊക്കെ ഗുരുകൃപയിൽ നിന്ന് നമ്മെ അകറ്റുന്നുണ്ടെന്നറിയുക.

  പുറമെയുള്ളവരെയല്ല ഭയപ്പെടേണ്ടത്; അകമേയുള്ളവരെയാണ്. ഇനിയെങ്കിലും ആരാധനയ്ക്ക് വരുമ്പോൾ 'ഒറ്റയ്ക്ക്' വരിക. പ്രഭാഷണങ്ങൾ കേൾക്കുമ്പോൾ 'തനിച്ചിരിക്കുക'. അപ്പോഴാണ് ദൈവം 'തന്നോട്' സംസാരിക്കുന്നുണ്ടെന്ന ബോധ്യമുണ്ടാവുക.
- "എന്റെ ഉള്ളം ദൈവത്തെ നോക്കി മൗനമായിരിക്കുന്നു; എന്റെ രക്ഷ അവങ്കൽ നിന്ന് വരുന്നു" (സങ്കീ. 62:1)

- സഖേർ

# മഹാപുരോഹിത സന്ദേശം

വാത്സല്യ മക്കളേ,

ഒരേ താളത്തിലും ലയത്തിലും നിന്നുകൊണ്ട് ആരാധന അണയ്ക്കുന്ന മാലാഖമാർ ഓരോ ഭക്തന്റെയും മനസ്സിൽ നിറഞ്ഞു നില്ക്കുന്ന ചിത്രമാണ്.

ഇന്നു നിലനില്ക്കുന്ന ഏതൊക്കെ ആരാധനകളുണ്ടോ അവയെല്ലാം ആദിമ കാലത്തെ ആരാധന സങ്കല്പങ്ങളുടെ ചുവടു പിടിച്ച് ചിട്ടപ്പെടുത്തിയവയാണ്. ദൈവികമായി നൽകപ്പെട്ട ആ പൗരാണിക ചിന്തകൾക്കു മുന്നിൽ എല്ലാ ഭക്തരും ഒന്നു തലവണങ്ങേണ്ടതു തന്നെയാണ്. മനുഷ്യൻ സ്വതവേ ഒന്നും സൃഷ്ടിക്കുന്നില്ലെന്ന തത്വചിന്തകൂടി കൂട്ടിവായിക്കേണ്ടതുണ്ട്.

കൈയ്യിലുള്ള വിലപിടിപ്പുള്ളത് 'സമ്പത്താ'ണെന്ന സാമാന്യ തത്വം സ്വീകരിക്കാമെങ്കിൽ വിലമതിക്കാനാകാത്ത സമ്പത്താണ് അഷ്ടരാഗങ്ങൾ തീർക്കുന്ന സ്വരലയവും, തൊട്ടുണർത്തുന്ന പ്രാർത്ഥനകളും, ചിട്ടയായ വിധികളും കർമ്മങ്ങളും, അഹം എന്ന ബോധം സൃഷ്ടിക്കാൻ കഴിയാത്ത പ്രാർത്ഥനകളും, ആരാധനയും.

ആരാധനാ ക്രമങ്ങളിൽ ഭംഗം വരുത്തരുത്. പാടി അവസാനിപ്പിക്കാനോ, വേഗം വരുത്താനോ മുറതെറ്റിക്കരുത്. ചിത്രങ്ങളിലും, പള്ളി സാമഗ്രികളിലും, നിർമ്മാണങ്ങളിലും ഈ സൂക്ഷ്മത കൈവിടരുത്.

ആരാധനാ ക്രമങ്ങളുടെ ഏകീകരണത്തിനും പരിഷ്കരണങ്ങൾക്കുമായി ഒരു സമിതിയെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

നമ്മുടെ പൈതൃകത്തിന്റെ തനിമ നിലനിർത്തുന്ന പള്ളി ഉപകരണങ്ങളുടെ പഠനത്തിനും നിർമ്മാണങ്ങൾക്കുമായി മലങ്കര സഭാ മാസികയെ നാം ചുമതലപ്പെടുത്തുകയാണ്. ഓർത്തഡോക്സ് ദേവാലയങ്ങളുടെ ആരാധനാ സാമഗ്രികളിലും, ചിത്രങ്ങളിലും ഐകരൂപ്യമുണ്ടാക്കാൻ ഇതു സഹായിക്കും.

ഏക ബോധത്തിൽ ദൈവത്തിന് ആരാധന അണക്കുന്ന സഭയാകട്ടെ നമ്മുടെ സഭ എന്ന് കർത്താവിൽ പ്രത്യാശയോടെ പ്രാർത്ഥിക്കുന്നു.

ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

ബസ്സേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ

# ഇടറുന്ന
# കേരളം

**സമത്വസുന്ദരമായ സാമൂഹിക വ്യവസ്ഥിതിയുടെ ഗതകാലസ്മരണകൾ തിരുവോണാഘോഷമായി മലയാളി ഈ വർഷവും ആഘോഷിച്ചു;**

ആഘോഷങ്ങൾക്കുവേണ്ടി മാത്രം; സുന്ദരമായിരുന്ന ആ പൂർവ്വചരിത്രം ഇനിയാവർത്തിക്കപ്പെടുകയില്ലെന്ന ഉത്തമ ബോധ്യമുണ്ടായിരുന്നിട്ടും; അഥവാ അത്തരമൊരു വ്യവസ്ഥിതിയാവശ്യമില്ലെന്ന് അന്തരാത്മാവിൽ കുറിച്ചിട്ടുപോലും! മലയാളി എന്ന പ്രതിഭാസത്തിന്റെ മറ്റൊരു കപടമുഖം! ശുദ്ധവും ലളിതവുമായ വസ്ത്രധാരണരീതി, വെടിപ്പും വൃത്തിയുമുള്ള ഗൃഹാന്തരീക്ഷം, ഭക്തിജന്യമായ ഉത്സവ/പെരുന്നാൾ ആഘോഷങ്ങൾ, ക്രമീകൃതമായ ദേവാലയ/ക്ഷേത്ര/പള്ളി സന്ദർശനങ്ങൾ, പരസ്പര ബഹുമാനമുള്ള സാമൂഹിക ബന്ധങ്ങൾ, അതിശക്തമായ കുടുംബ ബന്ധം, വ്യക്തമായ സാംസ്കാരിക-രാഷ്ട്രീയ കാഴ്ചപ്പാടുകൾ, മഹത്തായ ദേശീയ ബോധം, താരതമ്യേന ഉയർന്ന മൂല്യബോധം, കഠിനാധ്വാനത്തിനുള്ള സന്നദ്ധത--- ഇവയെല്ലാമായിരുന്നു മലയാളിയുടെ അസ്തിത്വത്തെ രൂപപ്പെടുത്തിയിരുന്ന ഘടകങ്ങൾ. എന്നാൽ രണ്ടാം ലോകമഹായുദ്ധത്തെത്തുടർന്ന് സംഭവിച്ച രാഷ്ട്രീയ മാറ്റങ്ങളും, സാമ്പത്തിക പരാധീനതകളും മറ്റേത് നാടിനേയും പോലെ മലയാള നാടിനേയും സ്വാധീനിക്കുകയുണ്ടായി. സാമൂഹികവും സാസ്കാരികവും ആദ്ധ്യാത്മികവുമായ മേഖലകളിൽ സാരമായ മാറ്റങ്ങൾക്കിടയാക്കിയ പ്രയാണത്തിന്റെ തുടക്കമായിരുന്നു അത്.

കൃഷിഭൂമി തേടിയും, തൊഴിൽ സാധ്യതകൾ തിരിച്ചറിഞ്ഞും സ്വദേശത്തും വിദേശത്തുമായി മലയാളികൾ പുതിയ ഇടങ്ങൾ കണ്ടെത്തി. കുടിയേറ്റത്തിന്റെയും, പ്രയാണത്തിന്റെയും, പ്രവാസത്തിന്റെയും അത്യന്തികഫലം മലയാളിയുടെ അസ്തിത്വത്തിൽ സംഭവിച്ച വ്യത്യാസമായിരുന്നു. അസ്തിത്വത്തിലെ ഈ മാറ്റം പ്രയോഗിക ജീവിതമേഖലകളിലും, മലയാളസംസ്കൃതിയിലും സാരമായ വ്യതിയാനങ്ങൾക്ക് കാരണമായി. സാമ്പത്തിക മുന്നേറ്റം മലയാളിയുടെ ജീവിത നിലവാരത്തേയും, മൂല്യങ്ങളേയും, കുടുംബ-സാമൂഹിക ബന്ധങ്ങളേയും ബാധിച്ചു. പ്രത്യയ ശാസ്ത്രസമീപനങ്ങളിലും, ആദ്ധ്യാത്മിക ഭാവങ്ങളിലും, മതബോധത്തിലും അപകടകരമായ വിള്ളലുകൾ വീഴ്ത്തി.

മത-രാഷ്ട്രീയ-സാംസ്കാരിക-വിദ്യാഭ്യാസ മേഖലകളിൽ ഉണ്ടായ അപചയം സാധാരണ പൗരന്റെ നീതിബോധത്തെ മുതൽ വ്യവസ്ഥാപിതമായ നീതിന്യായ ക്രമങ്ങളെ വരെ വെല്ലുവിളിക്കുന്ന വിധമായി. ഭരണസംവിധാനവും, ക്രമസമാധാനപാലകരും ഒക്കെ 'അവിശുദ്ധ കൂട്ടുകെട്ടുകൾക്ക്' വിധേയരായി. രാജ്യാന്തരഭീഷണിയായ ഭീകരവാദ-തീവ്രവാദ-അധോലോക സംഘങ്ങൾ ഒഴുക്കിയ കള്ളപ്പണം ദേശീയ സുരക്ഷയെതന്നെയല്ല, ശരാശരി മലയാളിയുടെ നീതിബോധത്തേയും അപകടത്തിലാക്കിയിരിക്കുന്നു. ധനസമ്പാദനത്തിനും, ധന വിനിമയത്തിനും ഏത് കുത്സിതമാർഗ്ഗവും സ്വീകരിക്കാമെന്നായി; സ്വീകരിക്കുന്ന മാർഗ്ഗങ്ങൾ ഏതും മാന്യമായ തൊഴിലായി ചിത്രീകരിക്കപ്പെട്ടു; dignity of labour എന്ന മഹത്തായ മന്ത്രത്തിന്റെ വികലമായ വർത്തമാനകാല പതിപ്പുപോലെ! മലയാള ഭാഷയ്ക്ക് അന്യമായിരുന്ന മാഫിയ, ക്വൊട്ടേഷൻ, ഗുണ്ട എന്നീ പദങ്ങളും അവ ദ്യോതിപ്പിക്കുന്ന ഭയാനകമായ പരിതസ്ഥിതിയും മലയാളിയുടെ ഉറക്കം കെടുത്തിക്കൊണ്ടിരിക്കുന്നു എന്നതാണ് പരമാർത്ഥം. ജീവനും സ്വത്തിനും സംരക്ഷണവും, അവരവരുടെ വിശ്വാസ-പ്രത്യയ ശാസ്ത്രങ്ങൾക്ക് അനുസരണമായി ജീവിക്കുവാനുള്ള സ്വാതന്ത്ര്യവും, നീതി-ന്യായ-വ്യവസ്ഥിതിയോടും അവ നിശ്ചയിക്കപ്പെടുന്ന സ്ഥാപനങ്ങളോടും പാലിക്കേണ്ട ആദരവും അനുസരണവും, ക്രമസമാധാനപാലനം നിർവ്വഹിക്കപ്പെടുന്നുവെന്ന വിശ്വാസവും ആണ് ഒരു സമൂഹത്തിന്റെ ശാന്തമായ നിലനിൽപിനാധാരം.

കേരള സമൂഹത്തിന്റെ നിലവിലുള്ള സാഹചര്യം ഈ വിശ്വാസം നൽകുന്നോ എന്ന സംശയമാണ്. വാർത്താമാധ്യമങ്ങൾ അനാവരണം ചെയ്യുന്ന ക്വട്ടേഷൻ സംഘ വാർത്തകളും ഗുണ്ടാവിളയാട്ട കഥകളും മറ്റും ശരാശരി മലയാളിയുടെ സ്വസ്ഥത കെടുത്തുന്ന വാർത്തകളാണ്. മാടമ്പി സംസ്കാരത്തെപ്പോലും ലജ്ജിപ്പിക്കുന്ന നിന്ദ്യവും ക്രൂരവുമായ അന്ധകാരത്തിന്റെ സംസ്കാരം!

മേൽപറഞ്ഞ ഈ അപചയത്തിന് ആര് ആരെ കുറ്റം വിധിക്കും? ആർക്ക് ആരിൽ പഴിചാരുവാൻ സാധിക്കും? രാഷ്ട്രീയവും, സാസ്കാരികവും, മതപരവുമായ മേഖലകൾ എല്ലാം ഈ അപചയത്തിന് ഒരു പരിധിവരെ ഉത്തരവാദികളാണ്. രാഷ്ട്രീയ-സാംസ്കാരിക മണ്ഡലങ്ങളെപ്പോലെ തന്നെ മതാദ്ധ്യാത്മിക മേഖല യും ഈ ദുരന്തത്തിന് എങ്ങനെ പങ്കുവഹിച്ചുവെന്ന് വിലയിരുത്തപ്പെടേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. മഠങ്ങളും, ആശ്രമങ്ങളും, ദിവ്യസന്യാസീസന്യാസിനികളും, മനുഷ്യ ദൈവങ്ങളും, ദൈവമനുഷ്യരും, കരിസ്മാറ്റിക്-രോഗശാന്തി ശുശ്രൂഷകളും, ബൈബിൾ കൺവൻഷനുകളും, ഉണർവ്വുയോഗങ്ങളും, പെരുന്നാളുകളും തീർത്ഥാടനങ്ങളും, പദയാത്രകളും, നോമ്പനുഷ്ഠാനങ്ങളും മറ്റ് തീവ്ര സാധനകളും ഉത്പാദിപ്പിക്കുന്ന "ആത്മീക ഉണർവ്വ്" ഒരു പക്ഷേ കേരള ചരിത്രത്തിൽ മുമ്പൊരിക്കലും ഉണ്ടായിക്കാണുവാനിടയില്ല. പക്ഷെ ഇവയ്ക്കൊന്നിനും ആഴവും, അർത്ഥപൂർണ്ണവുമായ സ്വാധീനം ജനഹൃദയങ്ങളിൽ ചെലുത്തുവാൻ സാധിക്കാതെ പോകുന്നത് എന്തുകൊണ്ടെന്ന് ഗൗരവപൂർവ്വം ചിന്തിക്കേണ്ടിയിരിക്കുന്നു. അടിസ്ഥാനപരമായ ക്രിസ്തീയാദർശങ്ങൾക്ക് നിരക്കാത്തവിധം ഭൗതിക സമ്പാദ്യവർദ്ധനവിനുള്ള സാധ്യതയായി ദൈവവചനത്തെ വ്യാഖ്യാനിച്ച് സാധാരണ വിശ്വാസികളുടെ ആത്മിക കാഴ്ചപ്പാടുകളിൽ വികലത സൃഷ്ടിക്കുന്ന 'സദ്വാർത്തകൾ' നിർമ്മലവും ലളിതവുമായ ക്രിസ്തീയ ജീവിതവീക്ഷണം നഷ്ടപ്പെടുത്തിയെന്ന് തന്നെയല്ല ദൈവത്തോടുള്ള ബന്ധത്തിൽ ഒരുതരം കച്ചവടമനസ്ഥിതി കടത്തിവിടുകയും ചെയ്തു. ഉപാസനകൾ ഉപായങ്ങളായി മാറിക്കൊണ്ടിരിക്കുന്ന സ്ഥിതി വിശേഷം! ആദ്ധ്യാത്മികതയിലെ കച്ചവട മനസ്ഥിതിയും, വ്യക്തിപൂജയും, വിലകുറഞ്ഞ പ്രശസ്തി ലക്ഷ്യമിട്ടുകൊണ്ടുള്ള പ്രവർത്തനവും മറ്റും മതങ്ങളെയെല്ലാം ശാപം പോലെ പിടികൂടിയിരിക്കുന്നു. യുവ സമൂഹം പുച്ഛിച്ചുതള്ളുന്ന ഈ ആത്മീക ശൈലി തടയേണ്ടത് എല്ലാ മതങ്ങളുടേയും ഉത്തരവാദിത്വമാണ്. ആദ്ധ്യാത്മികതയിലെ പുത്തൻ ഉണർവ്വ് ഒരുഭാഗത്തും നിയന്ത്രണാധീതമായ നിലയിൽ എത്തിനിൽക്കുന്ന സാമൂഹ്യ അധപതനം മറുഭാഗത്തും; വൈരുദ്ധ്യാത്മക സാമൂഹ്യവ്യവസ്ഥിതിയെന്നോ, വൈരുദ്ധ്യാത്മക ആദ്ധ്യാത്മികതയെന്നോ വിളിക്കപ്പെടേണ്ടത് ഈ സ്ഥിതിവിശേഷമാണോ?

അർഹമല്ലാത്ത സ്ഥാനനാമങ്ങളും സ്ഥാനചിഹ്നങ്ങളും സ്വയം സ്വീകരിച്ചും എടുത്തണിഞ്ഞും സർവ്വാദരണീയനും, സമാരാധ്യനും എന്ന് സംബോധന ചെയ്യപ്പെടുന്നതിലും, ചിത്രീകരിക്കപ്പെടുന്നതിലും ആനന്ദം കണ്ടെത്തുന്ന മത നേതാക്കളുടെ ആദ്ധ്യാത്മീകത മതതീവ്രവാദത്തേക്കാൾ അപകടകരവും, സ്വജനപക്ഷപാതത്തെക്കാൾ വിലകുറഞ്ഞതുമായ സമീപനമാണ്. ആദ്ധ്യാത്മീക മേഖലയിലെ ഇത്തരം കാപട്യങ്ങളും പുത്തൻ തലമുറയുടെ ആത്മിക കാഴ്ചപ്പാടുകളെ അപകടകരമായി ബാധിച്ചിരിക്കുന്നു.

ഈ കപടലോകത്തിൽ
ആത്മാർത്ഥമായൊരു
ഹൃദയമുണ്ടായതാണെൻ പരാജയം
(ചങ്ങമ്പുഴ)

ഈ കപടലോകത്തിൽ
എന്നുടെ കാപട്യം സകലരും
കാണ്മതാണെൻ പരാജയം
(കുഞ്ഞുണ്ണി)

ഇടറുന്ന കേരളത്തിൽ സത്യം ചങ്ങമ്പുഴയോ അതോ കുഞ്ഞുണ്ണി മാസ്റ്ററോ?

**- സാബു കുറിയാക്കോസ് അച്ചൻ**

അർഹമല്ലാത്ത സ്ഥാന നാമങ്ങളും സ്ഥാനചിഹ്നങ്ങളും സ്വയം സ്വീകരിച്ചും എടുത്തണിഞ്ഞും സർവ്വാദരണീയനും, സമാരാധ്യനും എന്ന് സംബോധന ചെയ്യപ്പെടുന്നതിലും, ചിത്രീകരിക്കപ്പെടുന്നതിലും ആനന്ദം കണ്ടെത്തുന്ന മത നേതാക്കളുടെ ആദ്ധ്യാത്മീകത മതതീവ്രവാദത്തേക്കാൾ അപകടകരവും, സ്വജന പക്ഷപാതത്തെക്കാൾ വിലകുറഞ്ഞതുമായ സമീപനമാണ്.

PRIEST HOOD

റവ. ഡോ. ബേബി വറുഗീസ്



## പൗരോഹിത്യ ശുശ്രൂഷ
# വേദപുസ്തക ചിന്തയിൽ

**ആമുഖം:** അപ്പോസ്തോലിക സഭകൾ ഇന്നു നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി കൂണുപോലെ മുളച്ചുപൊങ്ങുന്ന പ്രാർത്ഥനാ സംഘങ്ങളാണ്. സഭകളുടെ നിയമങ്ങളും നിയന്ത്രണങ്ങളും പാടെ ഉപേക്ഷിച്ച്, ചില വ്യക്തികൾ തുടങ്ങുന്ന പ്രാർത്ഥനാ ഗ്രൂപ്പുകൾ പലതും ലക്ഷ്യമിടുന്നത് സാമ്പത്തിക ലാഭവും പ്രശസ്തിയുമാണ്. പരമ്പരാഗതമായ ആരാധനാരീതികൾ, കൂദാശകൾ, ക്രിസ്തീയ പൗരോഹിത്യം എന്നിവ വേദപുസ്തകാധിഷ്ഠിതല്ലെന്ന് പുതിയ സംഘങ്ങൾ ഒരുപോലെ പഠിപ്പിക്കുന്നു. സഭാംഗങ്ങളിൽ ചിന്താക്കുഴപ്പുമുണ്ടാക്കുന്ന പല ചോദ്യങ്ങളും അവ ഉയർത്തുന്നു. വേണ്ടത്ര വേദപുസ്തക പരിജ്ഞാനവും, ആത്മീയ പക്വതയും ഇല്ലാത്ത ചില സഭാംഗങ്ങൾ ഇത്തരം സംഘങ്ങളുടെ ചൂഷണത്തിന് ഇരയായിത്തീരുന്നു. അവരെ സഭാവിശ്വാസത്തിലേക്ക് തിരിച്ചുകൊണ്ടുവരുവാനും, സഭാംഗങ്ങളെ വിശ്വാസത്തിൽ ഉറപ്പിക്കുവാനും കാര്യമായ ശ്രമങ്ങൾ നാം നടത്തുന്നില്ലെന്നുള്ളതാണ് വാസ്തവം.

ക്രിസ്തീയ പൗരോഹിത്യ ശുശ്രൂഷയുടെ അർത്ഥത്തെയും, വേദപുസ്തകാടിസ്ഥാനത്തെയുംപ്പറ്റി ലളിതമായി പ്രതിപാദിക്കുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം. സാധാരണക്കാരെ ആത്മീയതയുടെ പേരിൽ ചൂഷണം ചെയ്യുന്ന പ്രാർത്ഥനാ സംഘടനകളുടെ നേതാക്കന്മാരിൽ പലരും മഹാപുരോഹിതന്മാരെക്കാൾ അധികം അപ്രമാദിത്വം ഉണ്ടെന്ന് ഭാവിക്കുകയും അങ്ങനെ പ്രചരിപ്പിക്കുകയും ചെയ്യുന്നുണ്ടെന്ന് അവരുടെ സ്വാധീനത്തിലുള്ളവർ മനസ്സിലാക്കേണ്ടതായിട്ടുണ്ട്. ഇത്തരത്തിലുള്ള "കള്ള പ്രവാചകന്മാരും, വ്യാജ ഉപദേഷ്ടാക്കന്മാരും" പുതിയ നിയമകാലത്തു തന്നെ ഉണ്ടായിരുന്നു. സാത്താന്റെ വക്താക്കളായി ദൈവവചനം ദുരുപയോഗപ്പെടുത്തുന്ന ഇവർക്കെതിരെ പുതിയനിയമ എഴുത്തുകാർ മുന്നറിയിപ്പ് നൽകുന്നത് (1 തീമോ. 6:3-6) കർത്താവിനെ പരീക്ഷിച്ചപ്പോൾ വളരെ യുക്തി സഹമായിട്ടാണ് സാത്താൻ സംസാരിച്ചതും, വേദഭാഗങ്ങൾ ഉദ്ധരിച്ചതും. അതിനാൽ യുക്തിയും, വാചാലതയും ഉദ്ധരണികളും ദൈവീകതയുടെ അടയാളം ആകണമെന്നില്ല.

അത്ഭുതങ്ങളും അടയാളങ്ങളും ആത്മീയ ശക്തിയുടെ

തെളിവാകണമെന്നില്ല. അധർമ്മ മൂർത്തി (സാത്താൻ) വിശ്വാസികളെ വഴിതെറ്റിക്കുവാനായി അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിക്കുമെന്ന് വി. പൗലൂസ് ചൂണ്ടിക്കാണിക്കുന്നു. "അധർമ്മ മൂർത്തിയുടെ പ്രത്യക്ഷത നശിച്ചു പോകുന്നവർക്ക് സാത്താന്റെ വ്യാപാര ശക്തിക്കു ഒത്തവണ്ണം വ്യാജമായ സകല ശക്തിയോടും അടയാളങ്ങളോടും അത്ഭുതങ്ങളോടും, അനീതിയുടെ സകല വഞ്ചനയോടുംകൂടെ ആയിരിക്കും" (2 തെസ്സ. 2:9).

വിശ്വാസികളുടെ നന്മയോ, ആത്മീയ വളർച്ചയോ അല്ല പുതിയ പ്രാർത്ഥനാ ഗ്രൂപ്പുകളുടെ ലക്ഷ്യം. യാതൊരു മുതൽ മുടക്കുമില്ലാതെ വളരെ ലാഭകരമായി നടത്താവുന്ന ഒരു ബിസിനസ്സായിട്ടാണ് പ്രാർത്ഥനാ ഗ്രൂപ്പുകൾ തുടങ്ങുന്നത്. അവരുടെ കച്ചവട തന്ത്രത്തിന്റെ ഭാഗമാണ് അപ്പോസ്തോലിക വിശ്വാസത്തെയും, ആചാരങ്ങളെയും ആശ്രയിക്കുന്നത്. അത്തരം വ്യാജന്മാരുടെ കുതന്ത്രങ്ങൾക്കെതിരെ സഭ എന്നും പോരാടിയിട്ടുണ്ട്. അതിന് നേതൃത്വം കൊടുത്ത് സഭയെ അപ്പോസ്തോലിക വിശ്വാസത്തിൽ നിലനിർത്തിയിട്ടുള്ളത് പൗരോഹിത്യ ശുശ്രൂഷയാണ്.

ക്രിസ്തീയ പൗരോഹിത്യത്തിന്റെ അടിസ്ഥാനം യേശുക്രിസ്തുവിന്റെ പൗരോഹിത്യമാണ്. "മൽക്കീസദേക്കിന്റെ ക്രമപ്രകാരം മഹാപുരോഹിതനായ യേശു" എന്നാണ് എബ്രായ ലേഖനത്തിൽ ക്രിസ്തുവിനെ വിശേഷിപ്പിച്ചിരിക്കുന്നത് (എബ്രാ. 6:20). "വരുവാനുള്ള നന്മകളുടെ മഹാപുരോഹിതനായി വന്നിട്ട്" (9:11) നിത്യാത്മാവിൽ ദൈവത്തിനു തന്നെത്താൻ നിഷ്ക്കളങ്കനായി സ്വയം അർപ്പിച്ചു (9:14) എന്നാണ് ക്രിസ്തുവിന്റെ കുരിശുമരണത്തെപ്പറ്റി എബ്രായ ലേഖനം പരാമർശിക്കുന്നത്. പഴയനിയമ പൗരോഹിത്യത്തിന്റെയും, യഹൂദന്മാരുടെ പാപപരിഹാര ദിനത്തിലെ ചടങ്ങുകളുടെയും പശ്ചാത്തലത്തിൽ എബ്രായ ലേഖന കർത്താവ്, യേശുവിന്റെ കുരിശുമരണത്തിന്റെ അർത്ഥം വിശദീകരിക്കുന്നു. പഴയനിയമത്തിലെ മഹാപുരോഹിതൻ യഥാർത്ഥ മഹപുരോഹിതനായ ക്രിസ്തുവിന്റെ മുൻകുറിയാണെന്ന് എബ്രായ ലേഖനം ചൂണ്ടിക്കാണിക്കുന്നു. അതിനാൽ പഴയനിയമ പൗരോഹിത്യത്തോടു ബന്ധപ്പെടുത്തി വേണം ക്രിസ്തീയ പൗരോഹിത്യത്തിന്റെ അർത്ഥം മനസ്സിലാക്കുവാൻ.

**പൗരോഹിത്യ ശുശ്രൂഷ പഴയനിയമത്തിൽ:**

i) ആദാമിന്റെ പൗരോഹിത്യം:

സമസ്ത സൃഷ്ടിയുടെയും പുരോഹിതനായിട്ടാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചതെന്ന് സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു. "നീ മുമ്പും പിമ്പും എന്നെ അടച്ച് നിന്റെ കൈ എന്റെ മേൽ വെച്ചിരിക്കുന്നു" (സങ്കീ. 139:5) എന്ന വേദഭാഗം സുറിയാനിയിൽ കാണുന്നത് ഇപ്രകാരമാണ്: "നീ എന്നെ സൃഷ്ടിച്ചത്, നിന്റെ കൈകൾ എന്റെ മേൽ വെച്ചു." ഇതിന്റെ അടിസ്ഥാനത്തിലാണ് സഭാ പിതാക്കന്മാർ ആദാമിന്റെ പൗരോഹിത്യത്തെപ്പറ്റി പറയുന്നത്. സുറിയാനി ബൈബിളിലും, വേദപുസ്തകത്തിന്റെ ചില പുരാതന കൈയെഴുത്തു പ്രതികളിലും കാണുന്ന ഈ വേദഭാഗമാണ് മൂലരൂപത്തിൽ ഉണ്ടായിരുന്നതെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ശ്ഹീമ നമസ്ക്കാരത്തിൽ വെള്ളിയാഴ്ച സന്ധ്യക്ക് ഈ വാക്കുകൾ ചൊല്ലുന്നുണ്ട്. (എത്രോക്കു ശേഷമുള്ള കോലോയുടെ പ്രാരംഭ

കർത്താവിനെ പരീക്ഷിച്ചപ്പോൾ വളരെ യുക്തി സഹമായിട്ടാണ് സാത്താൻ സംസാരിച്ചതും, വേദഭാഗങ്ങൾ ഉദ്ധരിച്ചതും. അതിനാൽ യുക്തിയും, വാചാലതയും ഉദ്ധരണികളും ദൈവീകതയുടെ അടയാളം ആകണമെന്നില്ല



വാക്കുകൾ കാണുക).

സൃഷ്ടിയുടെ പ്രതിനിധിയായി ദൈവമുമ്പാകെ നിൽക്കുവാനും, ദൈവത്തിന്റെ പ്രതിപുരുഷനായി സൃഷ്ടിയുടെ സംരക്ഷകനായിട്ടാണ് ദൈവം ആദാമിനെ സൃഷ്ടിച്ചത്. ആദാമിന്റെ പൗരോഹിത്യത്തിന്റെ അർത്ഥം ഇതായിരുന്നു: സൃഷ്ടിക്കുവേണ്ടി പ്രാർത്ഥിക്കുവാനും, നന്ദിയോടെ ദൈവത്തെ സ്തുതിക്കുവാനും, സൃഷ്ടിയുടെ നായകനും, സംരക്ഷകനുമായി ദൈവമുമ്പാകെ നിൽക്കുവാനുമായിട്ടാണ് ആദാം സൃഷ്ടിക്കപ്പെട്ടത്. സൃഷ്ടിയുടെ നായകനും, സംരക്ഷകനും ആയതുകൊണ്ടാണ് പക്ഷിമൃഗാദികൾക്ക് പേരിടുവാനുള്ള ചുമതല ദൈവം ആദാമിനെ ഏൽപ്പിച്ചത് (ഉല്പ. 2:19–20). ദൈവം ആദാമിനെ ഏദൻതോട്ടത്തിൽ "വേല ചെയ്വാനും, അതിനെ കാപ്പാനും" ആണല്ലോ ആക്കി വെച്ചത് (ഉല്പ. 2:15), "വേല ചെയ്യുക" എന്നതിന് സുറിയാനിയിൽ ഉപയോഗിച്ചിരിക്കുന്ന വാക്കിന് (ഫ്ലാഹ്) "ആരാധിക്കുക" എന്നും അർത്ഥമുണ്ട്, അതുകൊണ്ടാണ് ആദാം പുരോഹിതനാണെന്ന് സഭാ പിതാക്കന്മാർ പറയുന്നത്. ആദാമിന്റെ മക്കളായ കായീനും ഹാബേലും പുരോഹിതന്മാരെപ്പോലെ യാഗാർപ്പണം നടത്തിയിരുന്നു (ഉല്പ. 4:3–4). തങ്ങളുടെ പൗരോഹിത്യ ദൗത്യത്തെപ്പറ്റി അവർ ബോധവാന്മാരിയിരുന്നു എന്നാണ് ഇത് സൂചിപ്പിക്കുന്നത്.

ii) പൗരോഹിത്യ ശുശ്രൂഷ പഴയ നിയമകാലത്തിൽ:

മോശയുടെ കാലത്തിനു മുമ്പ് ഗോത്രപിതാക്കന്മാർ തന്നെ പൗരോഹിത്യമായ യാഗാർപ്പണം നടത്തിയിരുന്നു. കായേൻ, ഹാബേൽ (ഉല്പ. 4:3–4), നോഹ (ഉല്പ. 8:20), അബ്രഹാം (ഉല്പ. 12:7–8; 22:13) തുടങ്ങിയവരുടെ യാഗാർപ്പണത്തെപ്പറ്റി സൂചനകളുണ്ട്.

പിൽക്കാലത്ത് ഗോത്രങ്ങളായി പിരിഞ്ഞപ്പോൾ ലേവി ഗോത്രത്തിന് പൗരോഹിത്യ ശുശ്രൂഷയാണ് ലഭിച്ചത്. പിൽക്കാലത്ത് അതേ ഗോത്രത്തിൽപ്പെട്ട അഹരോനും പുത്രന്മാരും മാത്രം പൗരോഹിത്യ ശുശ്രൂഷ നടത്തി. (പുറപ്പാട് 28:40–43;29:1–37). പിന്നീട് ലേവ്യ ഗോത്രത്തിൽപ്പെട്ട സാദോക്കിന്റെ കുടുംബാംഗങ്ങൾക്കാണ് ഈ അവകാശം ലഭ്യമായത് (ഹെസ. 40:43; 29:1–37). (പിന്നീട് ലേവ്യ ഗോത്രത്തിൽപ്പെട്ട സാദോക്കിന്റെ കുടുംബാംഗങ്ങൾക്കാണ് ഈ അവകാശം ലഭ്യമായത് (ഹെസ. 40:46; 43:19; 44:15). സാദോക്കിന്റെ കുടുംബാംഗങ്ങൾക്ക് ഈ പദവി ലഭിക്കുവാനുള്ള കാരണം, ലേവി ഗോത്രത്തിൽ ഇവർ മാത്രം അന്യദേവന്മാരെ ആരാധിക്കാതിരുന്നതാണ് (ഹെസ. 44:15). പുതിയ നിയമകാലത്ത് യെറുശലേം ദൈവാലയത്തിൽ പൗരോഹിത്യ ശുശ്രൂഷ നിർവ്വഹിച്ചിരിക്കുന്നത് സാദോക്കിന്റെ പിൻതലമുറക്കാരായിരുന്നു. അവരാണ് 'സാദൂക്യർ' എന്നു പുതിയ നിയമത്തിൽ അറിയപ്പെടുന്നത്.

iii) ഇസ്രായേൽ ജനതയും രാജകീയ പൗരോഹിത്യവും:

പഴയ നിയമത്തിൽ ഇസ്രായേൽ ജനതയെ 'രാജകീയ പുരോഹിതവർഗ്ഗം' എന്നു വിശേഷിപ്പിച്ചിരിക്കുന്നു; "നിങ്ങൾ എനിക്ക് ഒരു പുരോഹിത രാജത്വവും വിശുദ്ധ ജനവും ആകും" (പുറ. 19:6) "പുരോഹിത രാജത്വം" (kingdom of priests) എന്ന വിശേഷണത്തിന്റെ അർത്ഥം ഇസ്രായേൽ രാജ്യത്തിലെ ഓരോ പൗരനും 'പുരോഹിതൻ' ആണെന്നാണ്. ആദമിനെപ്പോലെ ഓരോ യഹൂദനും പൗരോഹിത്യ ദൗത്യമുള്ളവനാണ്. ദൈവത്തിന്റെ നന്മയും കരുണയും, സ്നേഹവും, നീതിയും ലോകത്തിലെ ഇതര ജനങ്ങളെ അറിയിക്കുവാനും, അവരുടെ പ്രതിനിധിയായി ദൈവമുമ്പാകെ നിൽക്കുവാനുമാണ് രാജകീയ പുരോഹിത വർഗ്ഗത്തിലെ ഓരോ അംഗവും വിളിക്കപ്പെട്ടിരുന്നത്.

ഇസ്രായേലിനെ മുഴുവനായി "പൗരോഹിത്യ രാജ്യം" എന്നു വിളിക്കുന്നുവെങ്കിലും, ആരാധന നയിക്കുവാനും, യാഗാർപ്പണത്തിനുമായി ലേവ്യരേയും, അവരിൽതന്നെ അഹരോനെയും പുത്രന്മാരെയും തെരഞ്ഞെടുത്തു എന്നത് ശ്രദ്ധേയമാണ്. 'പുരോഹിത രാജത്വം' എന്നുള്ള ഇസ്രായേലിന്റെ പദവി, യാഗാർപ്പണത്തിനായുള്ള പ്രത്യേകമായ പൗരോഹിത്യ ശുശ്രൂഷക്ക് എതിരല്ലെന്നാണ് ഇത് വെളിവാക്കുന്നത്. ഇതിനെപ്പറ്റി പിന്നീട് അൽപ്പം കൂടി വിശദമാക്കുന്നതാണ്.

iv) പുരോഹിതന്മാരുടെ സ്ഥാനാരോഹണം പഴയ നിയമത്തിൽ

ക്രിസ്തീയ പൗരോഹിത്യ ശുശ്രൂഷ, ഒരു ദൈവ വിളിയാണ്. ദൈവ വിളിക്കനുസൃതമായ ഒരാൾ ഈ ശുശ്രൂഷ നിർവ്വഹിക്കുന്നു. എന്നാൽ പഴയനിയമത്തിലെ പൗരോഹിത്യ ശുശ്രൂഷ ഒരു ദൈവവിളി (vocation) ആയിരുന്നില്ല. ലേവ്യ ഗോത്രത്തിലെ (പിൽക്കാലത്ത് അഹരോന്റെ കുടുംബത്തിലെ) അംഗത്വമാണ് ഒരു യഹൂദനെ ഇതിന് യോഗ്യനാക്കിയിരുന്നത്. എങ്കിലും ആരാധന നയിക്കുവാനും, യാഗവസ്തുക്കൾ സ്പർശിക്കുവാനും, ദേവാലയത്തിലെ വിശുദ്ധ വസ്തുക്കൾ കൈകാര്യം ചെയ്യുവാനും പൗരോഹിത്യ കുടുംബത്തിൽ ജനിച്ചതുകൊണ്ടു മാത്രം സാധിച്ചിരുന്നില്ല. ഇസ്രായേൽ ജനത മുഴുവനും വിശുദ്ധിയിൽ ജീവിക്കുവാൻ വിളിക്കപ്പെട്ടവരായിരുന്നു: "നിങ്ങളുടെ ദൈവമായ യഹോവ എന്ന ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരായിരിപ്പീൻ" (ലേവ്യ. 19:2) എന്നാണ് ദൈവം കൽപ്പിച്ചത്. എന്നാൽ ദൈവീക ശുശ്രൂഷ ചെയ്യുന്ന ലേവ്യർക്ക് കൂടുതൽ വിശുദ്ധി ആവശ്യമാണെന്നതായിരുന്നു ദൈവകൽപ്പന. അതിനാൽ പൗരോഹിത്യ ശുശ്രൂഷക്കായി പുരോഹിതന്മാരെ പ്രത്യേക കർമ്മത്തിലൂടെ ശുദ്ധീകരിക്കണമെന്ന് ദൈവം കൽപ്പിച്ചു: "അവൻ നിന്റെ ദൈവത്തിനു ഭോജനം അർപ്പിക്കുന്നവൻ ആകയാൽ നീ അവനെ ശുദ്ധീകരിക്കേണം; അവൻ നിനക്കു വിശുദ്ധൻ ആയിരിക്കേണം; നിങ്ങളെ ശുദ്ധീകരിക്കുന്ന യഹോവയായ ഞാൻ വിശുദ്ധൻ ആകുന്നു" (ലേവ്യ. 21:8)

പൗരോഹിത്യ കുടുംബത്തിൽ ജനിച്ചതു കൊണ്ടു മാത്രം ഒരാൾ ആ ശുശ്രൂഷക്ക് യോഗ്യനായി തീർന്നിരുന്നില്ല, അയാൾക്ക് 'പട്ടംകൊട' അഥവാ 'സ്ഥാനാരോഹണം' (ordination) ആവശ്യമായിരുന്നു. വ്യത്യസ്തമായ രീതികളിലാണ് ഈ കർമ്മം ഓരോ കാലത്തും നടത്തിയിരുന്നത്. അഭിഷേകം നടത്തിയാണ് മോശെ, അഹരോനെയും പുത്രന്മാരെയും പുരോഹിത സ്ഥാനത്തേക്ക് ഉയർത്തിയത് (പുറ. 30:30; 29:29). എന്നാൽ പുരോഹിതന്മാരുടെ സ്ഥാനാരോഹണത്തിലെ ഏറ്റവും പഴയ ചടങ്ങ് "കരപൂരണം" ആയിരുന്നു (പുറ. 29:29) (filling of the hands, ordination എന്ന് ഇംഗ്ലീഷിൽ). യാഗവസ്തുക്കൾ പുരോഹിതന്റെകൈകളിൽ വെച്ചു കൊടുക്കുന്നതായിരുന്നു ഈ ചടങ്ങ്.

ചുരുക്കത്തിൽ ദൈവഹിതത്തിന്റെ ഭാഗമായിരുന്നു പഴയ നിയമത്തിലെ പൗരോഹിത്യ ശുശ്രൂഷയും, പുരോഹിതന്റെ സ്ഥാനാരോഹണവും. 'പുരോഹിത രാജത്വമായ' ഇസ്രായേലിന്റെ ആരാധന ക്രമമായും ചിട്ടയായും നടക്കുന്നതിനും, ആരാധനയിൽ അവരെ നയിക്കുന്നതിനുമായി ദൈവം ഏർപ്പെടുത്തിയ ക്രമീകരണത്തിന്റെ ഭാഗമായിരുന്നു പൗരോഹിത്യ ശുശ്രൂഷ.

v) പുരോഹിതന്റെ ചുമതലകൾ

മോശെ തന്റെ മരണത്തിനുമുമ്പ് ഇസ്രായേൽ ജനതയെ അനുഗ്രഹിക്കുമ്പോൾ പുരോഹിതന്റെ ചുമതലകൾ എന്തൊക്കെയാണ് സംക്ഷിപ്തമായി പറയുന്നു: "ലേവിയെക്കുറിച്ച് അവൻ പറഞ്ഞതു: നിന്റെ തുമ്മീമും ഊറീമും നിൻ ഭക്തന്റെ പക്കൽ ഇരിക്കുന്നു (...). അവർ യാക്കോബിന് നിന്റെ വിധികളും യിസ്രായേലിനു ന്യായപ്രമാണവും ഉപദേശിക്കും; അവർ നിന്റെ സന്നിധിയിൽ സുഗന്ധ ധൂപവും യാഗപീഠത്തിന്മേൽ സർവ്വാംഗഹോമവും അർപ്പിക്കും" (ആവ. 33:8–10)

പുരോഹിതന്റെ മൂന്നു ചുമതലകളെപ്പറ്റിയാണ് ഇവിടെ സൂചിപ്പിക്കുന്നത്; 1) ഊറീമും തമ്മീറും ഉപയോഗിച്ച് ദൈവഹിതം വെളിപ്പെടുത്തുക. ഇവ എന്തായിരുന്നുവെന്ന് പഴയനിയമം വിശദമാക്കുന്നില്ല. വെളിപാടും സത്യവും' എന്നാണ് ഈ വാക്കുകളുടെ അർത്ഥം (പുറ. 28:30) പുരോഹിതൻ ദൈവമുമ്പാകെ പ്രവേശിക്കുമ്പോൾ മാറിൽ ധരിച്ചിരുന്ന രണ്ടു 'കല്ലു

*ശേഷം 22-ാം പേജിൽ*

# ചില വാർദ്ധക്യ കാല ചിന്തകൾ


ഒക്ടോ.-1
ലോക വൃദ്ധദിനം

ഫാ. ജോർജി ജോസഫ് അടൂർ

ഒരു മനുഷ്യായുസ്സിന്റെ അവസാനഘട്ടമായി നാം കരുതുന്നതാണ് വാർദ്ധക്യം. യുണൈറ്റഡ് നേഷൻസ് പുറത്തുവിട്ട പഠനങ്ങളിൽ 2015-ൽ ലോകജനതയിൽ 121.17 കോടി ജനം 65 വയസ്സ് പിന്നിട്ടവരായിരിക്കും എന്ന് പറയുന്നു. ഓരോ ദിവസവും ഈ സംഖ്യ കൂടി വരുന്നു. എന്നത് തന്നെ പറയാം.

**എന്താണ് വാർദ്ധക്യം**

പ്രധാനപ്പെട്ട നാല് ഘട്ടങ്ങളായി മനുഷ്യ ജീവിത ചക്രത്തെ തിരിച്ചിരിക്കുന്നു.

1) ബാല്യം 2) കൗമാരം 3) യൗവനം 4) വാർദ്ധക്യം എന്നിവയാണ് അവ. ഇതിൽ വാർദ്ധക്യം എന്നത് പ്രധാനപ്പെട്ട രണ്ട് ഘട്ടങ്ങളാണ്. ഒന്നാമതായി 65 മുതൽ 75 വയസ്സ് വരെയുള്ള യുവ വൃദ്ധർ (young old) 75 വയസ്സ് മുതൽ ഉള്ള കാലഘട്ടം അതിവൃദ്ധർ (oldest old) എന്നുള്ള രണ്ടാമത്തെ ഘട്ടം.

ഗാന്ധിജി പറയുന്നു "അദ്ധ്വാനവും, അദ്ധ്യയനവും, പ്രാർത്ഥനയുമാണ് ആരോഗ്യത്തിന്റെ മൂന്ന് താക്കോലുകൾ. ഇതിൽ ഏതെങ്കിലുമൊന്നിന്റെ അഭാവം ആരോഗ്യത്തെ ബാധിക്കും". അത്തരത്തിൽ ഒരു മനുഷ്യൻ ഏത് നിമിഷത്തിലും വാർദ്ധക്യത്തിൽ പ്രവേശിക്കാം. അതുപോലെ മനസ്സ് ദുർബ്ബലമാകുമ്പോൾ വാർദ്ധക്യത്തിൽ പ്രവേശിക്കുന്നു എന്നും പറയാം.

**വാർദ്ധക്യവും, മാനസിക പ്രശ്നങ്ങളും**

1) ഇന്നലകളിലെ പ്രതാപത്തെക്കുറിച്ചോ, നല്ലകാലത്തെക്കുറിച്ചോ, നഷ്ടബോധം അനുഭവിക്കുക.

2) മറ്റുള്ളവർ സംസാരിക്കാൻ സമയം കണ്ടെത്താത്തതുകൊണ്ട് ഏകാന്തത അനുഭവിക്കുക.

3) ഇപ്പോൾ ഇല്ലാത്ത പല കാര്യങ്ങളെക്കുറിച്ചും മാനസിക പ്രയാസം അനുഭവിക്കുക.

4) വിഷാദരോഗം (Depression)

മരണത്തെക്കുറിച്ചുള്ള ഭയമല്ല, താൻ എങ്ങനെയാണ് മരിക്കുന്നതെന്ന ചിന്ത ഇവരെ അലട്ടുന്നു.

**ആരോഗ്യ പ്രശ്നങ്ങൾ**

1) അസുഖം ശരീരത്തിലെ ഒരു ഭാഗത്തും ലക്ഷണം മറ്റൊരിടത്തും തോന്നുക.

2) താൻ വീഴുമോ എന്ന ചിന്ത (Deconditioning)

3) ഓർമ്മ, കേൾവി, കാഴ്ച മുതലായവയ്ക്ക് കുറവ് വരിക. Demantia വളരെ കൂടുതലായി കണ്ടുവരുന്നു എന്നത് വാർദ്ധക്യകാല പരിചരണത്തിൽ ആശങ്ക ഉളവാക്കുന്നു

4) പല രോഗങ്ങൾ ഒരേ സമയത്ത് വരിക.

യഥാസമയം മുൻകൂട്ടിയുള്ള പരിശോധന ഈ പ്രശ്നത്തെ ഒരു പരിധിവരെ തടയും.

**വാർദ്ധക്യകാലത്ത് പാലിക്കേണ്ട ആറ് ഭക്ഷണ നിയമങ്ങൾ**

1) ഭക്ഷമ ക്രമത്തിൽ ധാന്യ-സസ്യപ്രധാനമായ സമീകൃതാഹാരം (പയർ, ഇലക്കറികൾ മുതലായവ) കൂടുതലായി ഉൾപ്പെടുത്തുക.



ഗാന്ധിജി പറയുന്നു "അദ്ധ്വാനവും, അദ്ധ്യയനവും, പ്രാർത്ഥനയുമാണ് ആരോഗ്യത്തിന്റെ മൂന്ന് താക്കോലുകൾ. ഇതിൽ ഏതെങ്കിലുമൊന്നിന്റെ അഭാവം ആരോഗ്യത്തെ ബാധിക്കും". അത്തരത്തിൽ ഒരു മനുഷ്യൻ ഏത് നിമിഷത്തിലും വാർദ്ധക്യത്തിൽ പ്രവേശിക്കാം. അതുപോലെ മനസ്സ് ദുർബ്ബലമാകുമ്പോൾ വാർദ്ധക്യത്തിൽ പ്രവേശിക്കുന്നു എന്നും പറയാം.

2) ഭക്ഷണത്തിലെ കൊഴുപ്പ്, പഞ്ചസാര, എരിവ്, പുളി എന്നിവ കുറയ്ക്കുക.

3) ധാരാളം ശുദ്ധജലം കുടിക്കുക. എപ്പോഴും മൂത്രമൊഴിക്കണം എന്ന അസൗകര്യം കണക്കിലെടുത്ത് ജലത്തിന്റെ അളവ് കുറയ്ക്കരുത്. രാത്രിയിൽ അധികം ജലം കുടിയ്ക്കേണ്ട. മൂത്രമൊഴിക്കുവാൻ രാത്രിയിൽ എഴുന്നേറ്റ് വീഴുവാനുള്ള സാധ്യത വളരെ കൂടുതലാണ്.

4) രുചിയ്ക്ക്വേണ്ടി ഉപ്പ് ഉപയോഗിക്കുന്നത് പരമാവധി കുറയ്ക്കുക.

5) വിശക്കുമ്പോൾ മാത്രം ഭക്ഷണം കഴിക്കുക. ഇടയ്ക്കിടെ കൊറിക്കുന്ന ശീലം ഒഴിവാക്കുക.

6) മൂന്ന് നേരത്തെ ഭക്ഷണം എന്നതിന് പകരം അളവ് ആറ് നേരം ആക്കുക, അത് ദഹന പ്രക്രിയയെ സഹായിക്കും.

**പൊതുവായ ശ്രദ്ധക്ക്**

1) തങ്ങളുടെ ശാരീരിക-മാനസിക മാറ്റങ്ങൾ അംഗീകരിക്കുക.

2) വാർദ്ധക്യകാലം വിശ്രമിത്തനുള്ളതെന്ന പഴയ ചിന്ത കളഞ്ഞ് ആവുന്ന ജോലികളിൽ മുഴുകുക...സൗഹൃദം സ്ഥാപിക്കുക...

3) വെറുതെ കിടക്കുന്ന ശീലം മാറ്റുക... പകലുറക്കം വേണ്ട എന്ന് വയ്ക്കുക. പകലുറക്കം രാത്രിയിൽ ഉറക്കം കളയും.... അത് ആധികൂട്ടും...

4) രാത്രിയിൽ വേണ്ട സമയം ഉറങ്ങുക.... അതിന് ഒരു കൃത്യ സമയം ഉള്ളത് നല്ലത്.

5) കൃത്യമായ വ്യായാമം വേണം... ദിവസവും അരമണിക്കൂറെങ്കിലും കൃത്യമായി നടക്കാൻ കഴിഞ്ഞാൽ നല്ലത്...

6) ആഹാരം രുചിയെക്കാൾ, പോഷക സമൃദ്ധമായിരിക്കുവാൻ ശ്രദ്ധിക്കുക.

7) ദിവസവും ആഹാരത്തോടൊപ്പവും, അല്ലാതെയും ആവശ്യത്തിന് ശുദ്ധജലം കുടിക്കണം.

8) ഏറ്റവും പ്രധാനമായി ഒരു പ്രാർത്ഥനാ ജീവിതം ഉണ്ടായിരിക്കണം. അത് വാർദ്ധക്യകാലത്ത് സ്വസ്ഥതയും, ശാന്തിയും, സമാധാനവും, പ്രത്യാശയും, അതുവഴി ഉന്മേഷവും തരും...

വാർദ്ധക്യകാലം അനുഗ്രങ്ങളുടെ കാലഘട്ടമാണ്. ഒരു വാർദ്ധക്യ മാതാവിന്റെയോ പിതാവിന്റെയോ സാന്നിധ്യം ഭവനത്തിന് ഐശ്വര്യവും, തലമുറകൾക്ക് അനുഗ്രഹവും ജീവിതത്തിന്റെ സുകൃതവുമാണ്. വാർദ്ധക്യകാല മന്ദിരങ്ങൾ പൊട്ടിമുളയ്ക്കുന്ന ഈ കാലഘട്ടങ്ങളിൽ മക്കൾ ഓർക്കുക മാതാപിതാക്കൾ തങ്ങളുടെ ജീവിതത്തിന്റെ അവിഭാജ്യഘടകമാണെന്നും, നാളെകളിൽ തങ്ങളും ഈ ഘട്ടത്തിലേക്ക് മാറേണ്ടവരാണ് എന്നും.. ഓരോ ഒക്ടോബർ ഒന്നാം തീയതിയും വൃദ്ധദിനമായി ആചരിക്കുന്നതിൽ മാത്രം ഒതുങ്ങാതെ, അവരും ഈ സമൂഹത്തിന്റെ ഭാഗമാണ് എന് കരുതുക, സ്നേഹിക്കുക, പ്രാധാന്യം നൽകുക... ഈ ഒരു അവബോധമാണ് ഇന്നത്തെ സമൂഹത്തിന് ആവശ്യം. ■

ഡോ. എം. കുര്യൻ തോമസ്



# വി. മൂന്നിന്മേൽ കുർബ്ബാന





**ലോ**കമെങ്ങുമുള്ള ക്രൈസ്തവ സഭകളിൽ, വിശേഷിച്ചും ഓർത്തഡോക്സ് സഭകളിൽ, മലങ്കരസഭയ്ക്കുമാത്രം സ്വന്തമായ ഒരു ശുശ്രൂഷയാണ് വി. മൂന്നിന്മേൽ കുർബാന. മലങ്കരസഭ പിൻതുടരുന്ന പാശ്ചാത്യ സുറിയാനി(അന്ത്യോഖ്യൻ) ആരാധനാ പാരമ്പര്യത്തിൽ വി. മൂന്നിന്മേൽ കുർബാന ഇല്ലായെന്നത് ഇത് മലങ്കരസഭയുടെ മാത്രം ഒരു സൃഷ്ടിയാണന്ന് വ്യക്തമാക്കുന്നു

ഒരേ സമയം മൂന്നു വൈദികർ, ഒരേ പള്ളിയിലെ മൂന്നു വ്യത്യസ്ത ത്രോണോസുകളിൽ, ഒരേ അനാഫുറാ ഉപയോഗിച്ച് വി. കുർബാന അണയ്ക്കുന്ന ശുശ്രൂഷയെന്ന് മൂന്നിന്മേൽ കുർബാനയെ നിർവചിക്കാം. പ്രധാന ത്രോണോസിൽ ചൊല്ലുന്ന പട്ടക്കാരൻ മാത്രം ഉച്ചത്തിലും മറ്റു രണ്ടുപേർ ശബ്ദരഹിതമായും തക്സയിലുള്ള പ്രാർത്ഥനകൾ മുഴുവൻ ചൊല്ലുന്നുണ്ട്. ശബ്ദരാഹിത്യം ഒഴിച്ചാൽ ഒരു കുർബാനയ്ക്കുവേണ്ട സകല സംഗതികളും, ശുശ്രൂഷകനും ധൂപക്കുറ്റിയടക്കം, ഈ രണ്ടു സഹകാർമ്മികർക്കും അനിവാര്യമാണ്.

മലങ്കരസഭയ്ക്കു സ്വന്തമായ ഒരു പുരാതന ആരാധനാപാരമ്പര്യമില്ല. നൂറ്റാണ്ടുകളോളം ക്രൈസ്തവലോകത്തുനിന്നും ഒറ്റപ്പെട്ട മലങ്കരസഭയുടെ നില, മറ്റു സഭകളെപ്പോലെ പരസ്പരബന്ധിതമായ ആരാധനക്രമ വികസനം അസാദ്ധ്യമാക്കി. മലങ്കരസഭയുമായി ബന്ധപ്പെട്ടിരുന്ന പേർഷ്യയിലെ പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ ആരാധനക്രമങ്ങളാണ് പതിനാറാം നൂറ്റാണ്ടുവരെയും മലങ്കരസഭ ഉപയോഗിച്ചിരുന്നത്.

പതിനാറാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കർ മലങ്കരസഭയിൽ സമ്പൂർണ്ണ ലത്തീൻ ക്രമങ്ങൾ അടിച്ചേൽപ്പിയ്ക്കാൻ ശ്രമിച്ചെങ്കിലും നസ്രാണികളുടെ എതിർപ്പുമൂലം വിജയം കണ്ടില്ല. പകരം പോർട്ടുഗീസ് സൈനിക ശക്തിയുടെ പിന്തുണയോടെ നടത്തിയ ഉദയംപേരൂർ സുന്നഹദോസ്സിൽവെച്ച് റോമൻ കത്തോലിക്കാ വിശ്വാസത്തിനനുസരിച്ച് ലത്തീനീകരിച്ച പേർഷ്യൻ ക്രമങ്ങൾ നടപ്പാക്കി. പൗരസ്ത്യ കൽദായ സുറിയാനി സഭയ്ക്കില്ലാത്ത ക്രമങ്ങൾ ലത്തീനിൽനിന്നും സുറിയാനിയിലേയ്ക്ക് പരിഭാഷപ്പെടുത്തി അവർ മലങ്കരയിൽ പ്രചരിപ്പിച്ചു.

1653–ലെ കൂനൻകുരിശു വിപ്ളവം ഈ ആരാധനാ പാരമ്പര്യത്തിൽ മാറ്റമൊന്നും വരു

ത്തിയില്ല. പതിനെട്ടാം നൂറ്റാണ്ടിന്റെ തുടക്കംമുതൽ പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കര സഭയിൽ കടന്നു വരാൻ തുടങ്ങി. എങ്കിലും 1809-ലെ *കണ്ടനാടു പടിയോല* വഴി മാത്രമാണ് മലങ്കര സഭ, പാശ്ചാത്യ സുറിയാനി ക്രമങ്ങൾ ഔദ്യോഗികമായി അംഗീകരിച്ചത്. 1686-ൽ മലങ്കര സഭ അംഗീകരിച്ച അലക്സാൻഡ്രിയൻ വേദശാസ്ത്രത്തിന് അനുരൂപമാകുംവിധം തിരുത്തൽ വരുത്തിയ പൗരസ്ത്യ കൽദായ സുറിയാനി ക്രമങ്ങളാണ് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദംവരെ മലങ്കര സഭ ഉപയോഗിച്ചുവന്നത്. കൊല്ലവർഷം 964-ലെ *പുതിയകാവു പടിയോല*പ്രകാരം ഭാഗികമായും, 1809-ല *കണ്ടനാടു പടിയോല*പ്രകാരം പൂർണ്ണമായും, പൗരസ്ത്യ സുറിയാനി ക്രമങ്ങളെ പരിത്യജിച്ച് പാശ്ചാത്യ സുറിയാനി ക്രമങ്ങൾ ഔദ്യോഗികമായി സ്വീകരിച്ചെങ്കിലും 1876-ൽ വന്ന പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ശക്തമായ ഇടപെടൽ കൊണ്ടുമാത്രമാണ് ഇവ എതാണ്ട് പൂർണ്ണമായി നടപ്പിലാക്കാൻ സാധിച്ചത്.

ഇത്ര സങ്കീർണ്ണമായ ഒരു ആരാധനാ പാരമ്പര്യ ചരിത്രത്തിൽ മലങ്കരയുടേത് മാത്രമായ ഒരു ആരാധനാരീതി - വി. മൂന്നിന്മേൽ കുർബാന - ഉരുത്തിരിഞ്ഞുവന്നത് തികച്ചും സവിശേഷമായ ഒരു പ്രക്രിയയാണ്. മലങ്കരയെ സ്വാധീനിച്ച കൽദായ, ലത്തീൻ, അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യങ്ങളിലെ ചില പ്രത്യേക ഘടകങ്ങൾ സമ്മേളിപ്പിച്ചാണ് വി. മൂന്നിന്മേൽ കുർബാന രൂപം കൊണ്ടത്.

പോർട്ടുഗീസ്-പൂർവ്വ കാലത്ത് കൽദായ ആരാധനാ പാരമ്പര്യത്തിനനുരൂപമായി കേരളീയമായ വാസ്തുവിദ്യാ സമ്പ്രദായത്തിൽ പണിത മലങ്കരയിലെ ദേവാലയങ്ങളിൽ ഒരു ത്രോണോസ് മാത്രമായിരുന്നു ഉണ്ടായിരുന്നത്. നസ്രാണി ദേവാലയങ്ങളിൽ കൂടുതൽ ത്രോണോസുകൾ ഉൾപ്പെടുത്തിയത് പോർട്ടുഗീസ് കാലഘട്ടത്തിലാണ്. ജസ്യൂട്ട് രേഖകൾ ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്.

മലങ്കരയിലെ എല്ലാ പള്ളികളും - ഒരു പക്ഷേ തിരുവിതാംകോട് ഒഴികെ - പോർട്ടുഗീസ് കാലഘട്ടത്തിൽ പുതുക്കി പണിതവയാണ്. അക്കാലത്ത് ലത്തീൻ പാരമ്പര്യപ്രകാരം കൂടുതൽ ത്രോണോസുകൾ പള്ളികളിൽ ഉൾപ്പെടുത്തി. പ്രധാന മദ്ബഹയ്ക്ക് പടിഞ്ഞാറ്, അഴിയ്ക്കകത്ത്, തെക്കുംവടക്കും ഓരോ ത്രോണോസുകൾകൂടിയാണ് അന്ന് ഉൾപ്പടുത്തിയത്. അന്നു നിലവിലിരുന്ന നസ്രാണി ദേവാലയ വാസ്തുവിദ്യാ സങ്കേതമനുസരിച്ച് ഇത് തികച്ചും ലളിതമായ ഒരു പ്രക്രിയയായിരുന്നു. 16 - 17 നൂറ്റാണ്ടുകളിലെ ദേവാലയങ്ങൾ - ഇപ്പോൾ റോമൻ കത്തോലിക്കാ കൈവശത്തിലിരിയ്ക്കുന്നവയടക്കം- പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമാകും.

എന്നാൽ ഒരു നൂറ്റാണ്ടിനു മുമ്പുള്ള നസ്രാണി ദേവാലയങ്ങൾ പരിശോധിച്ചാൽ ഉപത്രോണോസുകളുടെ സ്ഥാനത്തിൽ അവ ഐക്യരൂപ്യം പുലർത്തുന്നില്ലന്നു കാണാം. ചിലയിടത്ത് പ്രധാന മദ്ബഹയ്ക്കുള്ളിൽത്തന്നെയാണ് മൂന്നു ത്രോണോസുകളും. പ്രധാന ത്രോണോസിൽനിന്നും സ്വൽപ്പം പടിഞ്ഞാറുമാറി തെക്കും വടക്കുമായാണ് ഇവ സ്ഥാപിച്ചിരിയ്ക്കുന്നത്. ചില പള്ളികളിൽ പ്രധാന ത്രോണോസിന്റെ അതേ നിരയിൽത്തന്നെ മറ്റ് രണ്ട് ത്രോണോസുകളും സ്ഥാപിച്ചിരിയ്ക്കുന്നു. പള്ളിക്കര പള്ളിയിൽ മദ്ബഹയുടെ കിഴക്കെ ഭിത്തിയിൽ -പ്രധാന ത്രോണോസിനും കിഴക്ക് - തെക്കും വടക്കുമായി വെട്ടിക്കുഴിച്ച രീതിയിലാണ് മറ്റു രണ്ടു ത്രോണോസുകൾ സ്ഥാപിച്ചിരിയ്ക്കുന്നത്. എന്നാൽ റോമൻ കത്തോലിക്കാ കൈവശത്തിലിരിയ്ക്കുന്ന അതേകാലത്തെ ദേവാലയങ്ങളിൽ ഉപത്രോണോസുകൾ പ്രധാന മദ്ബഹയ്ക്ക് പടിഞ്ഞാറ്, അഴിയ്ക്കകത്ത്, തെക്കും വടക്കുമാണ് കാണുന്നത്. ഇതിൽനിന്നും യഥാർത്ഥത്തിലുള്ള ലത്തീൻ കൂട്ടിച്ചേർക്കൽ ഇതായിരുന്നു എന്നു മനസിലാക്കാം.

നസ്രാണി ദേവാലയങ്ങളിലെ ഉപത്രോണോസുകളുടെ ഈ ക്രമരാഹിത്യത്തിനു പിമ്പിൽ 18-19 നൂറ്റാണ്ടുകളിൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മേൽപ്പട്ടക്കാരുടെ കൈകടത്തലാണ്. അന്ത്യോഖ്യൻ സഭയിൽ ഒരു ദേവാലയത്തിൽ ഒന്നിലധികം ത്രോണോസുകൾ തികച്ചും വിരളമാണ്. ഉള്ളവതന്നെ ഏതെങ്കിലും വിധത്തിൽ പരസ്പരബന്ധിതമല്ല. ഉദാഹരണത്തിന് പ. പരുമല തിരുമേനിയുടെ *ഊർശ്ലേംയാത്രാ വിവരണ*പ്രകാരം പ. മർക്കോസിന്റെ മാളികയിൽ പ്രധാന ത്രോണോസു കൂടാതെ പള്ളിക്കുള്ളിൽ വി. ദൈവമാതാവിനെ മാമോദീസ മുക്കിയ മാമോദീസാത്തൊട്ടി ഒരു ത്രോണോസായി ഉപയോഗിച്ചുവരുന്നുണ്ട്. അവിടെത്തന്നെ മാർ ബഹനാം സഹദായുടെ നാമത്തിലുള്ള ത്രോണോസ് മറ്റൊരു മുറിയിലാണ്. മാർ മത്തായിയുടെ ദയറായിൽ വിവിധ ത്രോണോസുകളുണ്ടെന്നു മാർ ദീവന്നാസ്യോസ് പഞ്ചമന്റെ *മർദ്ദീൻ യാത്രാ വിവരണത്തിൽ* വർണ്ണിക്കുന്നുണ്ടെങ്കിലും ഇവയൊക്കയും ദേവാലയ സമുച്ചയത്തിൽ വ്യത്യസ്ഥ സ്ഥാനങ്ങളിലാണ്.

തങ്ങൾക്കു തികച്ചും അപരിചിതമായ മലങ്കരയിലെ ബഹുത്രോണോസ് സംവിധാനം ഉൾക്കൊള്ളാനാവാതെ അന്ത്യോഖ്യൻ മേൽപ്പട്ടക്കാർക്കുണ്ടായ ചിന്താക്കുഴപ്പമാണ് ഇപ്രകാരം ഉപത്രോണോസുകൾ വിവിധ സ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കപ്പെടുവാനിടയായത്. ഒരു പടികൂടിക്കടന്ന്, 1876 -ൽ പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ്, ഉപത്രോണോസുകളെ പള്ളിയിൽനിന്ന് പുറത്താക്കുകയും, തെക്കും വടക്കുമുള്ള വരാന്തകൾ മറച്ചുകെട്ടി അവിടെ സ്ഥാപിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. 20-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ പണിത ദേവാലയങ്ങളിൽ ഉപത്രോണോസുകൾക്കു പകരം രണ്ട് ചെറിയ മദ്ബഹകൾകൂടി പണിയുന്നരീതി നടപ്പായതിനാൽ ഇക്കാര്യത്തിൽ ഇന്നൊരു ഐക്യരൂപ്യം വന്നിട്ടുണ്ട്.

വി. മൂന്നിന്മേൽ കുർബാന ഏതുകാലത്ത് നിലവിൽവന്നുയെന്ന് ഇനി പരിശോധിക്കാം. ലത്തീൻ രീതിയിൽ മൂന്നു ത്രോണോസുകൾ പണിതിട്ടുള്ളവയും ഇപ്പോൾ റോമൻ കത്തോലിക്കാ കൈവശത്തിലിരിയ്ക്കുന്നവയുമായ നസ്രാണി ദേവാലയങ്ങളിൽ ഇന്നും ഒരേസമയം മൂന്നു ത്രോണോസുകളിലും വി. കുർബാന അർപ്പിയ്ക്കുന്ന പതിവില്ല. അതിനാൽ വി. മൂന്നിന്മേൽ കുർബാന റോമൻ കത്തോലിക്കാ പാരമ്പര്യത്തിന്റെ സംഭാവനയല്ലന്ന് വ്യക്തമാണ്.

1665 മുതൽ കേരളത്തിലെത്തിയ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ കിണഞ്ഞു പരിശ്രമിച്ചിട്ടും പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദംവരെ പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ മലങ്കരയിൽ അംഗീകരിപ്പിക്കാൻ സാധിച്ചിരുന്നില്ല. വലിയ മാർ ദീവന്നാസ്യോസും പാശ്ചാത്യ സുറിയാനി മേല്പട്ടക്കാരനായ മാർ ഈവാനിയോസ് യൂഹാനോനും തമ്മിൽ കൊല്ലവർഷം 964-ൽ ഒത്തുതീർപ്പിലെത്തിയ *പുതിയകാവു പടിയോല*പ്രകാരമാണ് *പുത്തൻക്രമം കാപ്പയിട്ടു കുറുവാന ചൊല്ലാൻ* തീരുമാനമായത്. അതിനുശേഷമാവണം വി. മൂന്നിന്മേൽ കുർബാന രൂപപ്പെടുന്നത്.

തച്ചിൽ മാത്തുതരകന്റെ റോമാപീഡയിൽപ്പെട്ട് പത്തീറാവെച്ച് കുർബാനചൊല്ലുവാൻ നിർബന്ധിതനായ വലി



"*പ്രായചരിത്തമായി 41– ദിവസത്തെക്ക് പന്ത്രണ്ടീത് കത്തങ്ങളെ വരുത്തി ചെങ്ങന്നൂർ വച്ച് കുറുവാന ചൊല്ലിച്ച് ഓരോ രാശി അവർക്ക് കൊടുത്ത*"

*-നിരണം ഗ്രന്ഥവരി*

യ മാർ ദീവന്നാസ്യോസ് *പ്രായചരിത്തമായി 41– ദിവസത്തെക്ക് പന്ത്രണ്ടീത് കത്തങ്ങളെ വരുത്തി ചെങ്ങന്നൂർ വച്ച് കുറുവാന ചൊല്ലിച്ച് ഓരോ രാശി അവർക്ക് കൊടുത്ത* എന്നു *നിരണം ഗ്രന്ഥവരിയിൽ* കാണുന്നു. ഈ സംഭവം നടന്നത് 1800–ലാണ്. പുകുടിയിൽ ഇട്ടൂപ്പ് റൈട്ടർ ഈ സംഭവത്തെക്കുറിച്ച് .....*തനിക്കു പ്രായചരിത്തമായി അന്നത്തെ 72 പള്ളികൾക്കും ഇരുപത മൂന്നുമ്മേൽ കുറുബാന വീതം മെത്രാപൌലീത്ത ചിലവുചെയ്തു കഴിപ്പിക്കുതക്കവണ്ണം യോഗം നിശ്ചയിക്കുകയാൽ.....* എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. *പുതിയകാവു പടിയോല* എഴുതിയ 1789–നും 1800–നും ഇടയിൽ വി. മൂന്നിന്മേൽ കുർബാന രൂപം കൊണ്ടു എന്ന് ഇതിൽനിന്നും അനുമാനിക്കാം. ചുരുങ്ങിയത് ഇട്ടൂപ്പ് റൈട്ടർ സഭാ ചരിത്രമെഴുതിയ 1869–നു മുമ്പ് വി. മൂന്നിന്മേൽ കുർബാന നടപ്പിലായി എന്നു വ്യക്തമാണ്. 1821 ഫെബ്രുവരി 20–നു കോട്ടയം ചെറിയപള്ളിയിൽ മാർ ഗബ്രിയേലിന്റെ ഓർമ്മദിവസം *മൂന്നു കുർബാന കഴിഞ്ഞു* എന്ന് റവ. ജെ. ഫെൻ രേഖപ്പെടുത്തിയിരിയ്ക്കുന്നത് വി. മൂന്നിന്മേൽ കുർബാനയാവാൻ സാദ്ധ്യത വളരെ കൂടുതലാണ്. പ്രത്യേകിച്ചും 19–ാം നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനി മേല്പട്ടക്കാർ ഉപത്രോണോസുകളുടെ സ്ഥാനം പലവിധത്തിൽ നിർണയിച്ചത് ഇതിനുള്ള സംഭവ്യത വർദ്ധിപ്പിക്കുന്നു.

*പുത്തൻക്രമം കാപ്പയിട്ടു കുറുവാന ചൊല്ലാൻ* തീരുമാനിച്ച കൊല്ലവർഷം 964–ലെ *പുതിയകാവു പടിയോല*യ്ക്കുശേഷം വി. മൂന്നിന്മേൽ കുർബാന രൂപപ്പെടുന്നതിന്റെ പിമ്പിൽ പ്രത്യേകമായ ചില കാരണങ്ങളുണ്ട്. 1663–ൽ മലങ്കര സഭയിൽനിന്നും പിരിഞ്ഞുമാറി റോമൻ കത്തോലിക്കാ അധീശത്വം സ്വീകരിച്ച സുറിയാനിക്കാർക്ക് വിശേഷ അവസരങ്ങളിലും പെരുന്നാളുകളിലും ഉപയോഗിയ്ക്കുവാൻ *റാസാ കുർബാന* എന്ന ആഘോഷമായ ദിവ്യബലി ഉണ്ടായിരുന്നു. ചുരുങ്ങിയത് മൂന്നു കത്തനാർമാരും രണ്ട് ശെമ്മാശന്മാരും ചേർന്ന് നടത്തുന്ന ഈ സമൂഹബലിയുടെ വേരുകൾ പൗരസ്ത്യ കൽദായ സുറിയാനി ആരാധനാ പാരമ്പര്യത്തിലാണെങ്കിലും ഇന്ന് ആ സഭയിൽ അതിന്റെ ലക്ഷ്യങ്ങളൊന്നും ശേഷിച്ചിട്ടില്ല.

18–ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ റോമാ സുറിയാനിക്കാർ വിശേഷാവസരങ്ങളിൽ *റാസാ കുർബാന* പരക്കെ ഉപയോഗിച്ചിരുന്നുയെന്ന് *വർത്തമാനപുസ്തക*ത്തിലെ ...*ഇങ്ങനെ ഞങ്ങൾ അവിടെ ഉദയഗിരിയിൽ പാർത്തുവരുമ്പോൾ ചുരുക്കി ഒരു റാസാക്കു മതിയാകുംവണ്ണം നാലു പട്ടക്കാരു ഞങ്ങൾ ഉണ്ടായിരിക്കകൊണ്ടു...മരിച്ചുപോയ വലിയ കപ്പിത്താന്റെ ആത്മത്തെപ്രതി ഒരു റാസകുർവാനചൊല്ലണമെന്നുംവെച്ചു...* എന്ന പാറമ്മാക്കൽ തൊമ്മൻ കത്തനാരുടെ പ്രസ്താവനയിൽനിന്നും വ്യക്തമാകുന്നുണ്ട്.

*റാസാ കുർബാനക്കു* പകരംവയ്ക്കുവാൻ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തിൽ സവിശേഷമായി ഒന്നുമില്ലായിരുന്നു. *പുത്തൻക്രമം കാപ്പയിട്ടു കുറുവാന ചൊല്ലാൻ* മലങ്കര പള്ളിയോഗം തീരുമാനിച്ചതോടെ *റാസാ കുർബാന*ക്കു പകരം ആഘോഷമായ ഒരു കുർബാനശൈലി കണ്ടെത്തേണ്ടത് നിലനിൽപ്പിന്റെ പ്രശ്നമായിരുന്നു. പ്രത്യേകിച്ചും അന്നും പല പള്ളികളും ഇരുകൂട്ടരും സംയുക്തമായി അവകാശപ്പെട്ടിരുന്നതിനാൽ. ഈ സാഹചര്യത്തിലാവണം പാശ്ചാത്യ സുറിയാനി തക്സായും ലത്തീൻ കൂട്ടിച്ചേർക്കലായ ഉപത്രോണോസുകളും ഉപയോഗിച്ച് വി. മൂന്നിന്മേൽ കുർബാന രൂപപ്പെടുന്നത്.

18 – 19 നൂറ്റാണ്ടുകളിലെത്തിയ അന്ത്യോഖ്യൻ മേൽപ്പട്ടക്കാർ വി. മൂന്നിന്മേൽ കുർബാനയെ നിരാകരിച്ചില്ല. മലങ്കര സഭയെ പൂർണ്ണമായും അന്ത്യോഖ്യാവൽക്കരിയ്ക്കാൻ തീവ്രയജ്ഞം നടത്തിയ പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസിന്റെ വിശദമായ നടപടികളിലോ ദീർഘമായ കല്പനകളിലോ വി. മൂന്നിന്മേൽ കുർബാനക്കെതിരായ പരാമർശമൊന്നും കാണുന്നില്ല. അദ്ദേഹത്തിന്റെയും, അതിനു മുമ്പ് തികഞ്ഞ യാഥാസ്ഥിതികനായ മാർ യുയാക്കീം കൂറിലോസിന്റെയും ശിഷ്യനായിരുന്ന പ. പരുമല തിരുമേനി അനേക തവണ വി. മൂന്നിന്മേൽ കുർബാനയിൽ മുഖ്യ കാർമ്മികനായും സഹകാർമ്മികനായും പങ്കെടുത്തതിന് രേഖകളുണ്ട്.

വി. മൂന്നിന്മേൽ കുർബാന കൂടാതെ അഞ്ച്, ഏഴ്, ഒൻപത് ഇങ്ങനെ ഒറ്റ സംഖ്യകളിൽ വരുന്നരീതിയിലും വി. കുർബാന അർപ്പിക്കുക സാധാരണമാണ്. 1972–ൽ പ. മാർത്തോമ്മാ ശ്ളീഹായുടെ 19–ാം ചരമശതാബ്ദിയോടനുബന്ധിച്ച് കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വി. പത്തൊമ്പതിന്മേൽ കുർബാനയും അർപ്പിച്ചു. ഈ വിശേഷാവസരത്തിനുവേണ്ടി അന്നത്തെ മുഖ്യകാർമ്മികനായ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തയാറാക്കിയ *വി. മാർ തോമ്മാ ശ്ളീഹായുടെ ക്രമം* എന്ന അനാഫുറയാണ് അന്ന് ഉപയോഗിച്ചത്.

എന്നാൽ 1970–കളിൽ വി. മൂന്നിന്മേൽ കുർബാനക്കെതിരായി സഭയിലെ ചില സ്ഥാനികളടക്കം അഭിപ്രായങ്ങൾ പ്രകടിപ്പിച്ചുതുടങ്ങി. അതേസമയംതന്നെ, ഒന്നിലധികം പട്ടക്കാർ ചേർന്ന് ഒരു ത്രോണോസിൽ വി. കുർബാന അർപ്പിക്കുന്ന ഒരിനം സമൂഹബലിയും – വി. കുർബാനയുടെ ഓരോഭാഗം വ്യത്യസ്ത പട്ടക്കാർ ചൊല്ലുക – ചിലർ ആവിഷ്ക്കരിച്ചു ഏകപക്ഷീയമായി നടപ്പാക്കി. ഈ സഹചര്യത്തിൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈ രണ്ട് വിഷയങ്ങളെപ്പറ്റിയും ആഴത്തിൽ പഠിക്കുകയും 1980 ഫെബ്രുവരി യോഗത്തിൽ താഴെ പറയുന്ന തീരുമാനം എടുക്കുകയും ചെയ്തു.

*ദീർഘകാലമായി മലങ്കരയിൽ നടന്നുവരുന്നതും പൊതുവേ സ്വാഗതംചെയ്തുവരുന്നതുമായ മൂന്നിന്മേൽ കുർബാന നിരുൽസാഹപ്പെടുത്തണമെന്നുള്ള അഭിപ്രായത്തോട് യോജിക്കുന്നതിനുതക്ക കാരണമൊന്നും കാണുന്നില്ലന്നും, രണ്ടിന്മേലും മൂന്നിന്മേലും അവയിൽ കൂടുതലി*

ന്മേലും വൈദീകർചേർന്ന് വി. കുർബാനചൊല്ലുന്ന പതിവ് സഭയിലുണ്ടെന്നും, അത് സഭയുടെ അംഗീകരിക്കപ്പെട്ട സമൂഹബലിയായി ഇതേവരെ പരിഗണിക്കപ്പെട്ടിട്ടുണ്ടെന്നും, ഒന്നിൽ കൂടുതൽ വൈദീകർചേർന്ന് സമൂഹബലിയെന്നപേരിൽ ഒറ്റ കുർബാന ചൊല്ലുന്നതും ഇപ്പോൾ ചിലടത്തെല്ലാം നടത്തിവരുന്നതുമായ രീതിക്ക് അംഗീകാരം കിട്ടിയിട്ടില്ലെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

മേല്പറഞ്ഞപ്രകാരമുള്ള സമൂഹബലിയെസംബന്ധിച്ച് പ. സുന്നഹദോസ് സുചിന്തിതമായി തീരുമാനമെടുക്കുന്നതുവരെ മേല്പട്ടക്കാരും പട്ടക്കാരും ആ രീതിയിലുള്ള സമൂഹബലി നടത്തരുതെന്നും തീരുമാനിച്ചു.

വി. മൂന്നിന്മേൽ കുർബാന – സമൂഹബലി സംവാദത്തിൽ ഈ ലേഖകൻ കാണുന്ന ഏറ്റവും പ്രധാനപ്പെട്ട രണ്ടു പ്രശ്നങ്ങൾ താഴെ പറയുന്നവയാണ്.

1. വി. മൂന്നിന്മേൽ കുർബാനയിൽ മൂന്നു പട്ടക്കാരും തൂയോബോ മുതൽ ഹൂസോയോ അടക്കം യാത്രാമൊഴിവരെയുള്ള ശുശ്രൂഷകൾ പൂർണ്ണമായും നടത്തുന്നുണ്ട്. സമൂഹബലിയിൽ ഇവ വ്യത്യസ്ഥ പട്ടക്കാരാണ് നടത്തുന്നത്. ഇവിടെ വി. കുർബാനയുടെ ചാക്രികത ആരും പൂർത്തികരിക്കുന്നില്ല. പാശ്ചാത്യ സുറിയാനി തക്സാ ഉപയോഗിച്ച് വി. കുർബാന അർപ്പിക്കുമ്പോൾ പാശ്ചാത്യ സുറിയാനി ആരാധനാശാസ്ത്രപ്രകാരം ഈ അപൂർണ്ണത ശരിയാണോ എന്നു പരിശോധിക്കണം. അനിവാര്യവും അടിയന്തിരവുമായ സാഹചര്യങ്ങളിൽ മാത്രമാണ് ഒരു പട്ടക്കാരൻ ആരംഭിച്ച വി. കുർബാന മറ്റൊരു പട്ടക്കാരൻ പൂർത്തികരിക്കാൻ സഭ അനുവദിക്കുന്നത് എന്ന വസ്തുതയും ഇവിടെ ഗൗരവമായി പരിഗണിക്കണം.

2. വി. മൂന്നിന്മേൽ കുർബാന മലങ്കരയിലെ ചരിത്രപരമായ ഒരു വികസനമാണ്. അതിൽ വേദശാസ്ത്രപരമായ തെറ്റൊന്നും സഭാപിതാക്കന്മാരോ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസോ കണ്ടെത്തിയിട്ടില്ല. മറ്റേതൊരു പുരാതന സഭയേയുംപോലെ സ്വന്തമായ ആരാധനാശൈലി വികസിപ്പിച്ചെടുക്കാൻ മലങ്കരസഭയ്ക്കും അവകാശവും അധികാരവുമുണ്ട്. അതു തെറ്റെന്നു പറയാനോ വേണ്ടന്നു വയ്ക്കാനോ സമകാലികർക്ക് അവകാശമില്ല.

വി. മൂന്നിന്മേൽ കുർബാനക്കെതിരായി ഒരേ അപ്പത്തിന് അവകാശികൾ ആകുന്നില്ല എന്നു തുടങ്ങിയ എതിർവാദങ്ങൾ ഉന്നയിക്കുന്നവർക്ക് മഹാനായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നൽകിയ മറുപടിയാണിവിടെ പ്രസ്ക്തം. ...(ഈ പറയുന്ന രീതിയിൽ വ്യാഖ്യാനിച്ചാൽ) എല്ലാ ഞായറാഴ്ചയും നാം ദേവലോകത്ത് കുർബാന ചൊല്ലി എല്ലാ പള്ളിയിലേക്കും കൊടുത്തയക്കേണ്ടി വരും. മറ്റാർക്കും അന്ന് ചൊല്ലാനാവില്ല. ഒന്നിലധികം അമ്മീറയും ഉപയോഗിക്കാൻ സാദ്ധ്യമല്ല. ഒരേ അപ്പത്തിന് അവകാശി എന്നാൽ അർത്ഥം അതല്ല. ലോകത്തെവിടെയും ഏതു വൈദീകനും അർപ്പിക്കുന്ന വി. കുർബാന ഏതു വിശ്വാസിക്കും അനുഭവിയ്ക്കാൻ തക്കവിധം സഭകളെല്ലാം വി. കുർബാന സംസർഗത്തിലെത്തണമെന്നാണ്... ■




### സാറിന്റെ വേല

"കാലേ അരയ്ക്കാൽ പണത്തിന് ഏഴേ അരയ്ക്കാൽ അടയ്ക്ക!

അപ്പോൾ ഒരു പണത്തിന് എത്ര അടയ്ക്ക?" സാറു ചോദിച്ചു.

സാറെ, സാറിന് അറിയാമ്മേലാത്തതു, ഞങ്ങളോടു ചോദിച്ചു പഠിക്കുന്ന പരിപാടി വേണ്ടാട്ടോ, സാറുപോയി, ആരോടെങ്കിലും ചോദിച്ച് പഠിച്ചേച്ചു, തിങ്കളാഴ്ച വാ ഞങ്ങളും പെരുന്നാളു കഴിഞ്ഞു വരാം! വേല ഞങ്ങളോടു വേണ്ട!

### ബാവമാർ

"ഏതൊക്കെ ബാവാമാരെ നിങ്ങൾക്കറിയാം?" ചോദ്യം!

"പരി. പാത്രിയർക്കീസുബാവാ; പരി. കാതോലിക്കാ ബാവാ; 40 കള്ളന്മാരുടെ തലവൻ ആലീബാവ, സായിബാവ, ആലുവായിലെ ടി. ഒ. ബാവ, പിന്നെ ഈയിടെ ടീർച്ചർക്കുണ്ടായ കുഞ്ഞുവാവ."

### അപ്പോസ്തോലൻ

ഗൃഹസ്ഥൻ=ഗൃഹത്തിലുള്ളവൻ; അപ്പോൾ, അപ്പോസ്തോലനോ അപ്പോൾ സ്ഥലത്തുള്ളവൻ; അതായതു, ദൃക്സാക്ഷി.

### ഞങ്ങടെ വികാരിയും

This is all India Radio, giving you the News" എന്ന ഇടയ്ക്കിടെ വാർത്താ വായനക്കാരൻ പറയുന്നു. ഇതുപോലെ മറ്റാരെങ്കിലും പറയുന്നത് അറിയാമോ?

ഞങ്ങളുടെ വികാരിയച്ചൻ പ്രസംഗത്തിനിടെ വചനങ്ങൾ ചുരുക്കുകയാണ്, എന്നു പറഞ്ഞു, പിന്നെയും അരമണിക്കൂറു പ്രസംഗിക്കും, പിന്നെയും, വചനങ്ങൾ ചുരുക്കുന്നു എന്ന് പറയും.

"അതുസാരമാക്കേണ്ട, വാക്കുകൾക്കു നാവിൽ വരാത്തപ്പോൾ പറയാൻ പരിശീലിക്കുന്ന, ഒരു 'സ്റ്റെപ്പിനി' വാക്ക് സഹിക്കുക തന്നെ. പുട്ടുപുഴുങ്ങുമ്പോൾ ഇടയ്ക്ക് തേങ്ങയിടുന്നതുപോലെ, എന്നും ആകാം.

*സമ്പാദകൻ: എം. സി. വർഗീസ് ആലുവ*

### നിങ്ങൾക്കും അയയ്ക്കാം

ദൈവാലയവുമായി ബന്ധപ്പെട്ട ഫലിതങ്ങളും നർമ്മങ്ങളും എഴുതുക. നിങ്ങൾക്കും പള്ളി നർമ്മങ്ങളിൽ ഇടം തേടാം.

*വിലാസം:* **പള്ളി നർമ്മങ്ങൾ, മലങ്കരസഭ, ദേവലോകം, കോട്ടയം-38**

# പരിശുദ്ധ പിതാവിന് ഒരു കത്ത്

*19-08-2009-ൽ എറണാകുളത്ത് നിന്നുംപേര് വെളിപ്പെടു ത്താത്ത ഒരു സഭാ വിശ്വാസി പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പേരിൽ വൈദീക ക്ഷേമനിധിയിലേക്ക് 10,000 രൂപായുടെ D.D. (D.D. No. 759125, Union Bank of India, Kottayam) സഹിതം അയച്ചു തന്ന കത്തിന്റെ പൂർണ്ണരൂപം ഇവിടെ വായനക്കാരുടെ പ്രതികരണ ങ്ങൾക്കായി സദുദ്ദേശത്തോടെ പ്രസിദ്ധീകരിക്കുന്നു.*

അന്നു വി. കുർബ്ബാന അർപ്പിക്കുമ്പോൾ ഐസക് അച്ചന്റെ കണ്ണിൽ നിന്ന് കണ്ണു നീർ ധാരധാരയായി പൊഴിഞ്ഞുകൊണ്ടിരുന്നു.

ആശുപത്രിക്കിടക്കയിൽ കിടക്കുന്ന തന്റെ മകന്റെ ദയനീയ മുഖമായിരുന്നു അച്ചന്റെ മനസ്സിൽ.

കഴിഞ്ഞ ഒന്നരവർഷമായി എന്തൊരു പരക്കം പാച്ചിലായിരുന്നു. ആശുപത്രികളായ ആശുപത്രികൾ മുഴുവൻ കയറിയിറങ്ങി. ആയുർവേദവും, ഹോമിയോയും, അലോപ്പതി യും... എല്ലാം ശ്രമിച്ചു നോക്കി.

ഒരു ശമനവും കിട്ടിയില്ല വേദനയ്ക്ക്. ചില രാത്രികളിൽ വേദനകൊണ്ട് പുളയുന്ന മകനെ കാണുമ്പോൾ ക്രൂശിതനായ യേശുവിനെ ഓർമ്മവരും. എന്റെ ദൈവമേ! അങ്ങ് ക്രൂശാ രോഹണ സമയത്ത് ഇത്രയും വേദന അനുഭവിച്ചുകാണുമോ?

അച്ചൻ ചൊല്ലി.

"ഈ കുർബ്ബാന വെടിപ്പുള്ളവർക്കു വിശുദ്ധിയുള്ളവർക്കും മാത്രം നൽകപ്പെടുന്നു."

പ്രതിവാക്യം: "പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏക പുത്രനും പരിശു ദ്ധനായ റൂഹായുമല്ലാതെ പരിശുദ്ധൻ ഇല്ല."

"തന്റെ മനോഗുണത്താൽ ലോകത്തെ മെനഞ്ഞുണ്ടാക്കിയ ഏക പിതാവ് നമ്മോടു കൂടെ".

"തന്റെ വിലയേറിയ കഷ്ടപ്പാടിനാൽ ലോകത്തെ രക്ഷിച്ച പരിശുദ്ധനായ ഏക പുത്രൻ നമ്മോടുകൂടെ".

പിതാവും പുത്രനും പരിശുദ്ധ റൂഹായും കൂടെയില്ലെങ്കിൽ തിരുശരീര രക്തങ്ങൾക്ക് തീണ്ടപ്പാട് അകലെ നിൽക്കാനേ മനുഷ്യന് അർഹതയുള്ളൂ എന്ന ബോദ്ധ്യത്തിൽനിന്ന് ഉരുത്തിരിഞ്ഞ പ്രാർത്ഥന. പരിശുദ്ധനായ പിതാവും പുത്രനും കൂടെയുണ്ടെന്നതിനാൽ വി. കുർബ്ബാന അനുഭവിക്കാൻ തങ്ങൾ യോഗ്യരാണ് എന്നാണ് പ്രാർത്ഥനയിൽ അവകാശപ്പെ ടുന്നത്. എത്ര മഹത്തരമായ ഒരു സ്വപ്നമാണത്!

കർത്താവേ, എന്റെ മകന്റെ കൂടെയും നീ ഉണ്ടാക്കിയിരിക്കണേ. അവന്റെ ശസ്ത്രക്രി യക്കുള്ള പണം എങ്ങനെയുണ്ടാകുമെന്ന് എനിക്ക് ഒരു രൂപവും ഇല്ല. മാസത്തിൽ പള്ളി ക്കാർ പതംപറഞ്ഞും പ്രാകിയും തരുന്ന അയ്യായിരം രൂപ വീട്ടുചെലവിനുതന്നെ തികയു ന്നില്ല. മാസാവസാനമെത്തുമ്പോൾ ഒരു പത്തുപൈസ പോലുമുണ്ടാവില്ല നീക്കിയിരിപ്പാ യിട്ട്.

ആശുപത്രിയിൽ കൊടുക്കേണ്ട ഒന്നരലക്ഷം രൂപ എങ്ങനെ ഞാൻ ഉണ്ടാക്കും ദൈവമേ? അച്ചന്റെ കണ്ണുകൾ വീണ്ടും നിറഞ്ഞൊഴുകി. വി. ത്രോണോസിലെ വിരിക്കൂട്ടിൽ ആ കണ്ണു നീർ മുറിപ്പാടുകളുണ്ടാക്കി.

മദ്ബഹക്ക് താഴെ ആൾക്കൂട്ടത്തിൽ പലിശക്കാരൻ യൗനാനും മൂന്നാമത്തെ പാജിറോ കാറിനുവേണ്ടി ഓർഡർ നൽകി കാത്തിരിക്കുന്ന അലക്സാണ്ടറും തങ്ങളെ ദൈവസുതൻമാ രാക്കാൻ ആയുഷ്ക്കാലം മുഴുവൻ പാഠങ്ങൾ ചൊല്ലിത്തന്നവരെ ഓർക്കണമെന്ന് അത്യുച്ച ത്തിൽ ആഹ്വാനം ചെയ്തു.

കഴിഞ്ഞ തവണ തന്റെ യാത്രപ്പടി അലവൻസ് 1000/- രൂപ കൂട്ടിത്തരുവാനുള്ള നിർദ്ദേ ശത്തെ നിർദാക്ഷിണ്യം എതിർത്ത കമ്മറ്റിയംഗങ്ങളാണവർ. അവരെ പേടിച്ചാണ് മകന്റെ ചികിത്സാ ചെലവിന് അൽപ്പം പണം പള്ളിക്കാരോട് ചോദിക്കാൻ അച്ചൻ മടിക്കുന്നത്.

ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവമായ കർത്താവിന്റെ സന്നിധിയിലേക്ക്

ഉയർത്താൻ ആ പള്ളിയിൽ ആർക്കും സാധിച്ചില്ല. ദൈവമായ കർത്താവിന്റെ സന്നിധിയിലേക്കുയർന്ന് മാലാഖമാരുടെയും ക്രോബന്മാരുടെയും മറ്റ് സ്വർഗ്ഗീയ സൈന്യങ്ങളുടെയും ഗണങ്ങളോടൊത്ത് ദൈവത്തെ മഹത്വപ്പെടുത്താൻ ആത്മാർത്ഥമായി കൊതിച്ചവർ ആ പള്ളിക്കകത്ത് ഉണ്ടായിരുന്നു. അച്ചന്റെ ഹൃദയത്തിലെ ദുഃഖം ഒരു മൂടൽമഞ്ഞുപോലെ പള്ളിക്കകത്ത് നിറഞ്ഞു. അത് അനുനിമിഷം ഘനീഭവിച്ചുകൊണ്ടിരുന്നു. പ്രാവിനെപ്പോലെ ചിറകടിച്ച് അവന്റെ സന്നിധിയിലേക്ക് മനമുയർത്താൻ കൊതിച്ചവരുടെ മനസ്സിന്റെ ചിറകുകൾ ആ മഞ്ഞിൽ ഉറഞ്ഞുപോയി.

ആ ദിവ്യബലി വ്യർത്ഥമാകുകയായിരുന്നു.

അങ്ങനെ വ്യർത്ഥമാകുന്ന എത്രയോ ബലികൾ, എത്രയോ പ്രാർത്ഥനകൾ! എത്ര പാടിയിട്ടും കേൾക്കാത്ത പാട്ടുകൾ പോലെ.

സ്നേഹം നിറഞ്ഞ പരിശുദ്ധ ബാവ തിരുമേനി,

നമ്മുടെ സഭയിലെ അനേകം വൈദികരുടെ പ്രതിനിധിയാണ് ഐസക് അച്ചൻ

പള്ളിയിൽ നിന്ന് ലഭിക്കുന്ന ശമ്പളം കൊണ്ട് ജീവിക്കുന്നവരാണ് ഭൂരിപക്ഷം വൈദികരും. അനുദിനം വർദ്ധിച്ചുവരുന്ന ജീവിത ചിലവ് നിസാര ശമ്പളം മാത്രം ലഭിക്കുന്ന അവരുടെ ജീവിതം ദുരിതപൂർണ്ണമാകുന്നു. കുടുംബത്തിന്റെ ആവശ്യങ്ങൾ നല്ല രീതിയിൽ നിറവേറ്റാൻ അവർക്ക് പലപ്പോഴും കഴിയുന്നില്ല. കിട്ടുന്ന ശമ്പളത്തിൽ നിന്ന് അൽപ്പം പോലും നീക്കിവെക്കുവാനോ ഭാവിയിലെ ആവശ്യങ്ങൾക്കായി കരുതുവാനോ അവർക്ക് സാധിക്കുന്നില്ല.

മറ്റ് പ്രത്യേക ആവശ്യങ്ങളോ ചിലവുകളോ ഉണ്ടാകുന്നില്ലെങ്കിൽ ജീവിതം തട്ടിയും മുട്ടിയും മുന്നോട്ട് പോകും. അസുഖങ്ങളോ മറ്റ് അത്യാവശ്യ ചിലവുകളോ വരുമ്പോൾ ജീവിതം താളം തെറ്റുന്നു. തിരുവല്ലയ്ക്കടുത്ത് ഒരു അച്ചന്റെ ഭാര്യക്ക് മാരകമായ രോഗം പിടിപെട്ടപ്പോൾ പല പള്ളികളിൽ നിന്നും പണം പിരിച്ചിട്ടാണ് ചികിത്സക്കുള്ള വക കണ്ടെത്തിയത്. മറ്റൊരു വൈദികന്റെ സഹോദരനെ വാഹനാപകടത്തെ തുടർന്ന് ആശുപത്രിയിൽ പ്രവേശിപ്പിച്ചിട്ട് അവിടെ പണം അടക്കാനായി അനുഭവിച്ച തത്രപ്പാട് എത്രയായിരുന്നു എന്ന് പറഞ്ഞറിയിക്കാൻ വയ്യ.

അച്ചന്മാർക്ക് ഒരു മിനിമം സെക്യൂരിറ്റിയെങ്കിലും നൽകാൻ സഭയ്ക്കും സഭാമക്കൾക്കും കടമയുണ്ട്. അവരുടെയും കുടുംബത്തിന്റെയും ജീവിത ചിലവിനും ഇടയ്ക്ക് വരാവുന്ന ചികിത്സാ ചിലവ്, കുട്ടികളുടെ പഠന സംബന്ധമായ ആവശ്യങ്ങൾ എന്നിവയ്ക്കും മതിയാവുന്ന തുക ശമ്പളമായോ ഇതര രീതിയിലോ ലഭ്യമാക്കുവാനുള്ള സംവിധാനം സഭാ നേതൃത്വം ഉണ്ടാക്കിയെടുക്കേണ്ടത് കാലഘട്ടത്തിന്റെ ഒരു പ്രധാന കാരണം ഇങ്ങനെയുള്ള ഒരു സംവിധാനം സഭയിൽ ഇല്ല എന്നതാണ്.

ചില നിർദ്ദേശങ്ങൾ പരിശുദ്ധ ബാവാ തിരുമേനിയുടെ ശ്രദ്ധയിലേക്കായി വിനയ പുരസ്സരം സമർപ്പിക്കുന്നു.

1. വൈദീകരുടെ ശമ്പള പരിഷ്ക്കരണം നിശ്ചിത കാലയളവിൽ (മൂന്നോ നാലോ വർഷം കൂടുമ്പോൾ) കൃത്യമായി നടത്തുക. പണപ്പെരുപ്പം, ഉപഭോക്തൃവില സൂചിക മുതലായ മാനദണ്ഡങ്ങൾ കണക്കിലെടുത്തിട്ടാവണം ഇവ നടത്തേണ്ടത്. സാമ്പത്തിക രംഗത്ത് ജോലി ചെയ്യുന്നതോ ആ രംഗത്ത് ജോലി ചെയ്ത് വിരമിച്ചവരോ ആയ സഭാമക്കളുടെ സേവനങ്ങൾ ഇതിനായി പ്രയോജനപ്പെടുത്താം.

2. എല്ലാ വൈദീകർക്കും കുടുംബത്തിനും സാമാന്യം ഭേദപ്പെട്ട sum insured ഉള്ള മെഡിക്ലെയിം ഇൻഷുറൻസ് പോളിസി സഭാചെലവിൽ എടുക്കുക. ഇൻഷുറൻസ് രംഗത്ത് പ്രവർത്തിക്കുന്ന സഭാംഗങ്ങളുടെ സേവനം ഇതിനായി പ്രയോജനപ്പെടുത്താം.

3. വൈദികർക്ക് വേണ്ടി ഒരു സഹായനിധി (ഫണ്ട്) രൂപീകരിക്കുക. വൈദീകരുടേയും അവരുടെ കുടുംബത്തിന്റെയും അപ്രതീക്ഷിത ധനച്ചിലവുകൾക്ക് സഹായധനമായി ഒരു തുക നൽകാൻ ഇങ്ങനെയുള്ള ഫണ്ട് ഉപകരിക്കും.

4. വൈദീകർക്ക് ഭവനവായ്പ, വിദ്യാഭ്യാസ വായ്പ മുതലായവ സാധാരണ ബാങ്കുകളിൽ നിന്ന് ലഭിക്കുവാനുള്ള സാദ്ധ്യത കുറവാണ്. കാരണം, വായ്പ ലഭിക്കണമെങ്കിൽ തിരിച്ചടയ്ക്കുവാനുള്ള പ്രാപ്തിയുള്ളവരാണെന്ന് ബാങ്കുകൾക്ക് ബോദ്ധ്യമാകണം. അതിനായി അവർ മുൻവർഷങ്ങളിൽ സമർപ്പിച്ച ഇൻകം ടാക്സ് റിട്ടേണിന്റെ പകർപ്പ്, ലൈഫ് ഇൻഷുറൻസ് പോളിസിയുടെ പകർപ്പ് മുതലായവ ആവശ്യപ്പെടും. ഇൻകം ടാക്സ് റിട്ടേൺസ് സമർപ്പിക്കുന്ന എത്ര വൈദീകർ കാണും നമ്മുടെ സഭയിൽ?

ആയതിനാൽ ഭവനവായ്പ, വിദ്യാഭ്യാസ വായ്പ മുതലായവ ചുരുങ്ങിയ പലിശ നിരക്കിൽ വൈദീകർക്ക് ലഭ്യമാക്കാൻ ആവശ്യമായ നടപടികൾ സഭാനേതൃത്വം സ്വീകരിക്കേണ്ടതാണ്.

രാജത്വം അധികാരമിഹത്തിൽ
പട്ടത്വം ഭരിക്കുന്നിഹപരവും

എന്നാണല്ലോ നമ്മൾ പറയുന്നത്.

പട്ടത്വം ഇഹവും പരവും ഭരിക്കുന്നു എന്നാണ് പാട്ടിൽ പറയുന്നത്. വിശിഷ്ടമായ ആ പട്ടത്വമുള്ളവർ ജീവിതത്തിന്റെ രണ്ടറ്റവും കൂട്ടിമുട്ടിക്കുവാൻ കഷ്ടപ്പെടുവാൻ ഇടയാകരുത്. അതിനുള്ള നടപടികൾ കൈക്കൊള്ളേണ്ടതിനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. പരിശുദ്ധ ബാവാ തിരുമേനി അതിനുവേണ്ടുന്ന നേതൃത്വം നൽകണമെന്ന് താഴ്മയായി അപേക്ഷിക്കുന്നു.

വൈദിക സഹായനിധിയിലേക്ക് എന്റെ എളിയ സംഭാവനയായി 10,000/- രൂപയുടെ ഡ്രാഫ്റ്റ് ഇതോടൊപ്പം അയക്കുന്നു.

എന്തെങ്കിലും തെറ്റായി എഴുതിയിട്ടുണ്ടെങ്കിൽ പൊറുക്കണമെന്നും പ്രാർത്ഥനയിൽ എന്നേയും ഓർക്കണമെന്നും അപേക്ഷിച്ചുകൊണ്ട്,

വിധേയത്വത്തോടെ,
അങ്ങയുടെ ആത്മീയ പുത്രൻ

copy to: All Metropolitan

## പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ



*13-ാം ഓർമ്മ പെരുന്നാൾ*

(2009 നവംബർ 8, 9 തീയതികളിൽ)

ദേവലോകം അരമനയിൽ)

*Inserted by:*

(തൈക്കാട്, ഇരട്ടിനാൽ,

തണ്ടാശ്ശേരിൽ - പായിപ്ര &

വട്ടക്കുന്നേൽ - സംയുക്ത കുടുംബം)

www.vattakunnelbava.com

## ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

MOSC മെഡിക്കൽ മിഷൻ കാര്യമ്പാടി കണ്ണാശുപത്രി 1986-ൽ ആരംഭിച്ചു. ഇപ്പോൾ ഒരു സൂപ്പർ സെപെഷ്യാലിറ്റി നേത്ര ചികിത്സാലയമായി സ്ഥാപനം വളർന്നു. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയും വൈസ് പ്രസിഡണ്ട് അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയും ആണ്.

തിമിരം ബാധിച്ച് കാഴ്ച നഷ്ടപ്പെട്ട പാവപ്പെട്ട അന്ധർക്ക് സൗജന്യമായി ശസ്ത്രക്രിയ നടത്തി കണ്ണിനുള്ളിൽ ഇൻട്രാഒക്കുലർ ലെൻസ് വെച്ച് കാഴ്ച നല്കുന്നതിനാരംഭിച്ച പദ്ധതിയാണ് ഗിവ്സെറ്റ്. അതിനൂതനമാക്കോൽ ദ്വാരശസ്ത്രക്രിയ വഴി ലെൻസ് കണ്ണിനുള്ളിൽ വയ്ക്കുന്നതിനാൽ തുന്നലിടേണ്ടതില്ല. അതുകൊണ്ടു അന്നുതന്നെ രോഗിക്ക് വീട്ടിലേക്കു പോകാനും തടസ്സമില്ല. ഈ ശസ്ത്രക്രിയക്ക് സ്വകാര്യ ആശുപത്രികളിൽ 10000 രൂപയിലേറെ ഫീസു വാങ്ങാറുണ്ട്. ഈ പദ്ധതി പ്രകാരം 4349 ശസ്ത്രക്രിയ ഇതിനകം ഇവിടെ നിന്നും സൗജന്യമായി നടത്തികൊടുത്തിട്ടുണ്ട്. 2007-2008 സാമ്പത്തിക വർഷത്തിൽ 1518790 രൂപയുടെ സൗജന്യ ചികിത്സ അർഹതപ്പെട്ടവർക്ക് നല്കുകയുണ്ടായി. സന്മനസ്സുള്ളവർ സഹായിക്കാൻ തയാറായതുകൊണ്ട് മാത്രമാണ് ഞങ്ങൾക്കിത്രയും ചെയ്യാൻ സാധിച്ചത്. തുടർന്നും സഹായം അഭ്യർത്ഥിക്കുന്നു. സഹായിച്ചവരെ നന്ദിയോടെ ദൈവസന്നിധിയിൽ ഓർക്കുന്നു.

ഈ പദ്ധതിയോട് താല്പര്യമുള്ള ആർക്കും അംഗങ്ങളാകാവുന്നതാണ്. ഒരു ശസ്ത്രക്രിയക്ക് 1000 രൂപ എന്ന നിരക്കിലാണ് സംഭാവനകൾ അയയ്ക്കേണ്ടത്. അതുപയോഗിച്ച് നിങ്ങളുടെ പേരിൽ പാവപ്പെട്ട ഒരന്ധന് ശസ്ത്രക്രിയ നടത്തി കാഴ്ച നൽകുന്നു. കാഴ്ച ലഭിച്ച വ്യക്തിയുടെ വിവരങ്ങൾ യഥാസമയം സംഭാവന നൽകിയവർക്ക് അയച്ചുകൊടുക്കുന്നു. ഇതേ രീതിയിൽ എത്ര രോഗികളെ വേണമെങ്കിലും സ്പോൺസർ ചെയ്യാവുന്നതാണ്. ജന്മദിനം, വിവാഹദിനം, വാങ്ങിപ്പോയവരുടെ ഓർമ്മദിനം, ആദ്യ ശമ്പളം കിട്ടുന്ന ദിനം, ജോലിയിൽ പ്രൊമോഷൻ ലഭിക്കുന്ന ദിനം, അതുപൊലെ മറ്റു വിശേഷാവസരങ്ങൾ വരുമ്പോഴൊക്കെയും ഓർമ്മ വയ്ക്കുക ഗിവ്സൈറ്റ് പദ്ധതി വഴി ഏതെങ്കിലും ഒരു പാവപ്പെട്ട അന്ധനു കാഴ്ച നല്കുന്ന കാര്യം.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ **F.C.R.A.** അനുവാദവും ഇൻകം ടാക്സ് **80 G** ഇളവിനുള്ള അനുവാദവും ഈ സ്ഥാപനത്തിനു ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവനകൾ: ചെക്ക്/ഡി.ഡി./എം.ഒ. ആയി അയയ്ക്കേണ്ട അഡ്രസ്സ് : **Treasurer, Givesight Project, M.O.S.C. M.M. Eye Hospital, Kariambadi P.o., Pin-673591, Wayanad, Kerala, India** എന്നതാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)**




## പെരുന്നാൾ: 2009 നവംബർ 4 മുതൽ 7 വരെ

**ഇ**ടുക്കി ഭദ്രാസനത്തിൽ പുറ്റടി സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തോടു ചേർന്ന് പ. പരുമലത്തിരുമേനിയുടെ നാമത്തിലുള്ള പുണ്യതീർത്ഥാടന കേന്ദ്രമാണ് കർമ്മേൽ കുരിശുമല. ആത്മീയ അനുഭവങ്ങളുടെ സാങ്കേതികമായ ഈ വിശുദ്ധ സ്ഥലത്ത് പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി നാനാജാതിമതസ്ഥരായ ആയിരക്കണക്കിന് ആളുകൾ എത്തിച്ചേരുകയും ആത്മീയ നിറവ് അനുഭവിച്ചറിയുകയും ചെയ്യുന്നു. പരിശുദ്ധന്റെ തിരുശേഷിപ്പ് സ്ഥാപിക്കപ്പെട്ടിരുന്ന കുരിശുമലയിൽ തന്റെ മദ്ധ്യസ്ഥതയിൽ അഭയം തേടി വെള്ളിയാഴ്ചകളിൽ കൂടുതലായും, മറ്റു ദിവസങ്ങളിലും തീർത്ഥാടകർ എത്തിച്ചേരുന്നു. പരിശുദ്ധ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവാ പുറ്റടി കുരിശുമലയെ തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചിട്ടുണ്ട്.

ആദ്യവെള്ളിയാഴ്ചകളിൽ മലമുകളിലെ ചാപ്പലിൽ വി. കുർബ്ബാനയും മൂന്നാം വെള്ളിയാഴ്ചകളിൽ മലയടിവാരത്തുള്ള ദേവാലയത്തിൽ ധ്യാനയോഗവും എല്ലാ വെള്ളിയാഴ്ചകളിലും രാവിലെ 11 മണിക്കും വൈകിട്ട് 5.30നും ചാപ്പലിൽ നമസ്കാരം, മദ്ധ്യസ്ഥപ്രാർത്ഥന, തിരുശേഷിപ്പിങ്കൽ ധൂപാർപ്പണം ഇവയും നടത്തപ്പെടുന്നുണ്ട്. ആദ്യവെള്ളിയാഴ്ചകളിൽ അവൽ നേർച്ച, മൂന്നാം വെള്ളിയാഴ്ചകളിൽ കഞ്ഞിനേർച്ച, പാച്ചോർ, നെയ്യപ്പം നേർച്ചകൾ, ആദ്യവെള്ളി കുർബ്ബാന ഇവ വിശ്വാസികൾ ഏറ്റു നടത്തുന്നവയാണ്.

ഇവിടെ ലഭിക്കുന്ന വരുമാനത്തിന്റെ വലിയൊരു ഭാഗം പാവപ്പെട്ടവരുടെ ചികിത്സാ സഹായത്തിനും വിദ്യാഭ്യാസ സഹായത്തിനുമായി വേർതിരിച്ചിരിക്കുന്നു. കൗൺസലിംഗ് സെന്റർ, പ്രയർ സർക്കിൾ ഇവയും ഈ തീർത്ഥാടന കേന്ദ്രത്തോട് ചേർന്ന് പ്രവർത്തിക്കുന്നു.

ഈ വർഷത്തെ കർമ്മേൽ കുരിശുമല പെരുന്നാൾ നവംബർ 4 മുതൽ 7 വരെ തീയതികളിലായി നടത്തപ്പെടുകയാണ്. അഭി. മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ, അഭി. ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ വന്ദ്യ ജോസഫ് റമ്പാൻ OIC എന്നിവർ പെരുന്നാൾ ശുശ്രൂഷകൾക്ക് നേതൃത്വം നൽകുന്നതാണ്. ഒക്ടോബർ 29-ാം തീയതി വി. കുർബ്ബാനയെ തുടർന്ന് കൊടിയേറുന്നതും തുടർന്ന് ഇടുക്കി ഭദ്രാസന യുവജന പ്രസ്ഥാനം നേതൃത്വം നൽകുന്ന പരുമല പദയാത്ര ആരംഭിക്കുന്നതുമാണ്. 6-ാം തീയതി വൈകുന്നേരം നടക്കുന്ന പ്രദക്ഷിണത്തിൽ ദേശവാസികളും മറ്റു സ്ഥലങ്ങളിൽ നിന്നെത്തുന്ന തീർത്ഥാടകരും ഭക്തിപൂർവ്വം പങ്കെടുക്കുന്നതാണ്. അനുദിനം വളർന്നുകൊണ്ടിരിക്കുന്ന ഈ തീർത്ഥാടന കേന്ദ്രത്തിലേക്ക് ഏവരെയും ഹാർദ്ദവമായി സ്വഗതം ചെയ്യുന്നു. തേക്കടി-മൂന്നാർ, രാമക്കൽമേട് റോഡിൽ കുമിളിയിൽ നിന്ന് 17 കിലോമീറ്ററും കട്ടപ്പനയിൽ നിന്ന് 15 കിലോമീറ്ററും ദൂരെയാണ് പ്രകൃതി രമണീയമായ ഈ തീർത്ഥാടന കേന്ദ്രം.

**കർമ്മേൽ ചികിത്സാ സഹായനിധി, വിദ്യാഭ്യാസ സഹായം ഇവയ്ക്കുള്ള സംഭാവനകൾ നേർച്ചകൾ, പ്രാർത്ഥനാ വിഷയങ്ങൾ തുടങ്ങിയവ ഈ വിലാസത്തിൽ അയയ്ക്കാവുന്നതാണ്.**

**ഫാ. ജോർജ് വർഗീസ് (വികാരി)**

**സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി**
**പുറ്റടി പി.ഓ., വണ്ടൻമേട്, ഇടുക്കി ജില്ല - 685551**
**Ph: 04868-277472 (Res.) 04868-228080, Mob. 9495125886**
**Charity A/c: 10730100115427, Gen. A/c: 10730100344779**





ന്യൂഡൽഹിയിലെ ഇന്ദിരാപുരം സെന്റ് തോമസ് സ്കൂൾ അങ്കണത്തിൽ വച്ച് 2009 സെപ്റ്റംബർ മാസം 26 മുതൽ 28 വരെയുള്ള ദിവസങ്ങളിൽ നടത്തപ്പെട്ട അഖില മലങ്കര മർത്തമറിയം സമാജത്തിന്റെ 78 -ാം മത് അന്തർദേശീയ വാർഷിക സമ്മേളനത്തിന്റെ ഉത്ഘാടനവേളയിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നടത്തിയ പ്രസംഗം.

Glory be to the Father, the Son and to the Holy Spirit!

Honorable Speaker of Lok Sabha Smt. Meira Kumar, Respected Guest of Honour Rev. Sr. Jessy Kurien, Metropolitan of Delhi Diocese H.G. Job Mar Philoxenos, Metropolitan of Malabar Diocese and President of Martha Mariam Vanita Samajam, H. G. Zacharia Mar Theophilos, Assistant Metropolitan of Delhi Diocese His Grace Dr. Joseph Mar Dionysius, Church Lay trustee Sri. M. G. George Muthoot, Very Rev. M. S. Scariah Ramban, Rev. Fr. Shaji Mathews, respected dignitaries and our most beloved ones in Christ,

We are extremely delighted to be a part of this most prestigious and solemn occasion of this inaugural function of the 'Marthamariam Vanitha Samajam Global Meet 2009' of the Malankara Orthodox Syrian Church. It is indeed a great privilege for me to preside over this meeting in the absence of our Holy Father H. H. Moran Mar Baselios Marthoma Didymus I, the Supreme Catholicos of the Indian Orthodox Church, and I am very happy to convey his prayers and blessings to the success of this wonderful gathering.

We are living in a world were the women face a lot of challenges in the Society. In spite of all the developments in the field of Information and Scientific Technology in this Post Modern Era, women are still striving to lead a life with dignity and freedom in several parts of our universe. Bible tells us the fact that both men and women are created in the image and likeness of God. But women's energy, their strength of character, their spiritual resources and their leadership have all been hidden under a bushel, by the still existing tradition of the Patriarchy, especially in our society.

Women are treated as Goddesses in our ancient Indian Civilization. Our great Epics, Vedas and Upanishads highlight this profoundly. All the same, our past and present are still overshadowed with the history of the agony of discrimination, exploitation, violence and abuse against women. But the last two decades marks a remarkable progress in the living conditions and status of Indian women. The achievements of our women in politics, science, arts, literature, sports and religious field are amazing. The personalities like our Honorable President Smt. Pratibha Patil, Our Chief Guest today Hon. Lok Sabha Speaker Smt. Meira Kumar etc., set a new paradigm before the Indian women to reset their roles and goals in the society. Moreover, I would also like to congratulate the Government of India to take initiative to ensure 50:50 representations for women candidates in the upcoming elections.

So, as we gathered here together as the representatives of the women from the Indian Orthodox Church, we have to use this time to rethink our roles and goals in the Church and the society at large. Bible speaks of the various significant roles played by women in the early Church and Society along with their traditional roles as mother, wife, daughter etc. In the Book of Esther, we find both Queen Vasthi and Esther defying the decree of the King to affirm the integrity of themselves and their people. In the Exodus stories we see, the midwives Siprah and Puah's courageous action of defiance against Pharaoh's decrees, that the nation of Israel was sustained. The servant girl of Naaman had an important role to play in leading the way to her master's healing. God,

the Father chooses the jewel among the women, St. Mary to made the very Incarnation a reality in our midst.

Jesus' attitude and behavior towards women constituted a challenge to the society of his day. He broke the already existing norms and rules deliberately when he initiated the Samaritan woman to the eternal way. He commended Mary of Bethany for wanting to hear him teach. He allowed a woman, Mary Magdalene to be the witness of his resurrection. He also commissioned her to "go and tell" the good news. After the resurrection and the outpouring of the Holy Spirit, women were among the leaders in the early house church community as co-workers with Jesus' disciples. Deaconess Phoeba, Lydia, Priscilla etc. are some of the prominent figures portrayed in the New Testament that we can considered as role models in our mission to set a paradigm for the roles of women in our Church and Society.

Malankara Orthodox Syrian Church slowly but gradually now recognizing the high potentials of its women and a number of projects are designing to use it wisely for the building up of church and society. Our Nagpur Seminary is now opened for giving theological education to women also. Church needs and will use good and efficient theologically trained women for various ministries in the Church in the very recent future. Marthamariam Samajam had done and still doing a marvelous work in the Church to hold our women in our true faith and practice. As the beloved daughters of Malankara Sabha, you have to acquire spiritual inspiration from your foremothers, who kindly gave their gold ornaments as offertory, from their love towards Church, for protecting the freedom and orthodoxy of our Church. Women, as the one who holds their family together, had also a significant role to play in the transmission of faith and moral values to future generations and to keep our families as Paradises on Earth.

The theme of this conference is Colo 3:2 which reads, "...Set your minds on things that are above, not on things that are on earth...". Our primary aim should be "things that are above" and it should not be anything that would always revolve around "things that are on earth". This does not imply that our day to day affairs and realities of this world are insignificant; but when we set our priority as it is exhorted by our Lord, to "strive first for the Kingdom of God, ... then all these things are given to you as well" (Matt. 6:33). Again, when the goals are higher and what is in the best interest as "that are above", the path towards it, that is, our life in this world would be exemplary. Let us set our hearts on the higher things. I do earnestly wish all of you that these few days that you are spending together may help you to achieve this 'higher goal'.

Finally, we would like to acknowledge again the presence of these graceful leaders that we have on this day who have already left powerful legacies in their respective fields. May God bless them and you in all the endeavors of life.

Thank You,

## പൗരോഹിത്യ ശുശ്രൂഷ വേദപുസ്തക....

*10-ാം പേജിൽ നിന്നു തുടർച്ച*

കൾ' പോലുള്ള ഉപകരണമായിരുന്നു ഇവയെന്നാണ് സൂചന (പുറ. 28:30; ലേവ്യ. 8:8). ഇവ ധരിക്കാനുള്ള അവകാശം ലേവ്യർക്കു മാത്രമുള്ളതായിരുന്നു (ആവ. 33:8). ദൈവഹിതം അറിയാനുള്ള ഉപാധിയായി ഊറീം ഉപയോഗിച്ചിരുന്നു (1 ശമു. 28:62), സംഖ്യ. 27:21). അവ താഴേക്ക് ഇട്ട് വീഴുന്ന രീതി നോക്കി ദൈവഹിതം അറിഞ്ഞിരുന്നു എന്നാണ് പണ്ഡിതമതം. ചുരുക്കത്തിൽ പുരോഹിതന്റെ ഒന്നാമത്തെ ദൗത്യം ദൈവഹിതം ജനങ്ങളെ അറിയിക്കുകയായിരുന്നു. 2) ബോധന ശുശ്രൂഷ: ന്യായ പ്രമാണം പഠിപ്പിക്കുന്നത് പുരോഹിതന്റെ ജോലിയായിട്ടാണ് ഇവിടെ പറയുന്നത്. 3) ധൂപവും യാഗങ്ങളും അർപ്പിക്കുക,

പ്രഭാഷകൻ അഥവാ സീറാക്കിന്റെ പുത്രനായ യേശുവന്റെ വിജ്ഞാനം (Ecclesianticus) എന്ന പുസ്തകത്തെ കാനോനിക ഗ്രന്ഥമായി ഓർത്തഡോക്സ് സഭകളും കത്തോലിക്കരും അംഗീകരിക്കുന്നുണ്ട് (പ്രൊട്ടസ്റ്റന്റുകാർ അംഗീകരിക്കുന്നില്ല). അതിന്റെ 45-ാം അദ്ധ്യായത്തിൽ പൗരോഹിത്യത്തെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നു. യാഗാർപ്പണവും, വിശ്വാസബോധനവും പുരോഹിതന്റെ ചുമതലകളായി ഇവിടെ ചൂണ്ടിക്കാണിക്കുന്നു. "കർത്താവിന്റെ യാഗം അർപ്പിക്കുന്നതിനും അതിന്റെ സ്മാരക ഭാഗമായി കുന്തുരുക്കവും സുഗന്ധ ധൂപങ്ങളും അർപ്പിക്കുന്നതിനും, ജനങ്ങൾക്കു വേണ്ടി പ്രായശ്ചിത്തം നടത്തുന്നതിനും വേണ്ടി എല്ലാ ജീവികളിലും നിന്ന് അയാളെ അവൻ (അഹറോനെ) തെരഞ്ഞെടുത്തു. യാക്കോബിനെ സാക്ഷ്യങ്ങൾ പഠിപ്പിക്കുന്നതിനും ഇസ്രായേലിനെ തന്റെ നിയമത്താൽ പ്രബുദ്ധനാക്കുന്നതിനുമായി തന്റെ കല്പനകളിലൂടെ, ചട്ടങ്ങളിലും വിധികളിലും അവൻ അയാൾക്ക് അധികാരം നൽകി" (പ്രഭാഷകൻ 45:16-17)

ദൈവഹിതം ജനങ്ങൾക്ക് വെളിപ്പെടുത്തുക, വിശ്വാസം പഠിപ്പിക്കുക, യാഗം അർപ്പിക്കുക എന്നിവയായിരുന്നു പഴയ നിയമ പുരോഹിതന്റെ ദൗത്യങ്ങൾ. എന്നാൽ ബാബേൽ പ്രവാസത്തിനു ശേഷം, ദൈവഹിതം വെളിപ്പെടുത്തുന്നത് പ്രവാചകന്റെയും, വിശ്വാസബോധനം ന്യായപ്രമാണ പണ്ഡിതന്മാരുടെയും ("ശാസ്ത്രിമാർ അഥവാ സപ്രേന്മാർ), ജോലിയായിത്തീർന്നു. പുതിയ നിയമകാലത്ത് യഹൂദ പുരോഹിതന്റെ ഏക ചുമതല യാഗാർപ്പണമായിരുന്നു.

# നിത്യ ജീവന്റെ വചനം



**സിസ്റ്റർ. ഡോ. ജോവാൻ ചുങ്കപ്പുര**
(ഡയറക്ടർ ദ്രാധാ, മാങ്ങാനം, കോട്ടയം)

**ക്രി**സ്തീയ ജീവിതം ക്രിസ്തുവിലേക്കും മനുഷ്യരിലേക്കും ഉൽമുഖമാണ്. വി. ലൂക്കോസ് 9:28 മുതൽ 26 വരെയുള്ള ഭാഗത്ത് പറയുന്ന യേശുവിന്റെ രൂപാന്തരപ്പെടൽ യേശുവിന്റെ മഹത്വീകരണത്തിനു കർശനമായിരുന്നു. പത്രോസും യോഹന്നാനും, യാക്കോബും മഹത്വം ദർശിച്ചു. എന്നാൽ യേശുവിന്റെ വരാനുള്ള പീഢാനുഭവത്തേക്കുറിച്ചാണ് ഏലിയായും മോശയും അവനോട് സംസാരിച്ചത്. സ്വന്തം ജീവനെ രക്ഷിച്ചുകൊണ്ട് ഒരിക്കലും ഒരു ക്രിസ്ത്യാനിക്ക് മഹത്വത്തിലെത്താൻ സാധിക്കില്ല. യേശുവിനെ പ്രതി സ്വജീവൻ നഷ്ടപ്പെടുത്തുന്നവർ മാത്രമേ രക്ഷ പ്രാപിക്കുകയുള്ളൂ. ക്രിസ്ത്യാനികളായ നമ്മൾ ക്രൂശിതനായ ക്രിസ്തുവിനെ അനുധാവനം ചെയ്യാനാണ് വിളിക്കപ്പെട്ടിരിക്കുന്നത്. ഏലിയായുടെ അനുഭവം ഓർമ്മിക്കുക. മഹത്വത്തിലേക്ക് വന്നുവെന്നു കരുതിയ നിമിഷം തന്നെ. തന്റെ ജീവൻ ആക്രമിക്കപ്പെടുമെന്ന ഭീഷണിയും, ദേശത്തു നിന്നും പലായനം ചെയ്യേണ്ട സംഘർഷാവസ്ഥയുമാണ് അഭിമുഖീകരിക്കേണ്ടി വന്നത്. മോശയുടെ ജീവിതവും അതുപോലെതന്നെ; ഫെറവോയുടെ കൊട്ടാരം വിട്ട് ഇറങ്ങിപ്പോകേണ്ട ആപത്തുകൾ നിറഞ്ഞ ജവിത വിളിയായിട്ടാണ് നമ്മൾ പഴയ നിയമത്തിൽ വായിക്കുന്നത്.

ഇരുപതാം നൂറ്റാണ്ടിന്റെ അവസാന ഘട്ടത്തെ ഉത്തരാധുനികയുഗം എന്നാണ് വിശേഷിപ്പിക്കുന്നത്. ക്രിസ്തീയ വിശ്വാസജീവിതത്തിൽ കാലം മാറിയതോടെ വലിയധികം വ്യത്യാസങ്ങൾ ആത്മീയ ധാർമ്മിക തലത്തിൽ വന്നിട്ടുണ്ട് മാതൃസഭ സമൂഹങ്ങളിൽ നിന്ന് പെന്തഃക്കോസ്ത സഭകളിലേക്ക് മാറുന്ന രീതിയും കാണുന്നുണ്ട്. ജീവിതത്തിൽ കഷ്ടതകളും വേദനകളും വരുമ്പോഴാണ് സമാശ്വാസം കിട്ടുന്നതിനായി ഇത്തരം കുറുക്കുവഴികളിലേക്ക് വ്യക്തികൾ പാർശ്വവൽക്കരിക്കപ്പെട്ടുപോകുന്നത്. എന്നാൽ യേശുവിനെ മറ്റുള്ളവരിൽ നിന്ന് വ്യതരിക്തനാക്കിയത് പാവങ്ങളുടെയും വേദനിക്കുന്നവരുടെയും കൂട്ടുകാരനായിട്ടാണ്. മനുഷ്യവംശത്തിന്റെ സമഗ്രവിമോചനത്തിനായി മനുഷ്യനായി അവതരിച്ച് അവിടുന്ന് ഒറ്റപ്പെട്ടവരോടും, ബലഹീനരോടും, പാപികളോടും പ്രത്യേക സ്നേഹം കാണിക്കുന്നു. അങ്ങനെ യേശുവിനെ കണ്ടു മുട്ടണമെങ്കിൽ ദൈവവചനം ആഴത്തിൽ പഠിക്കുകയും വിചിന്തനം ചെയ്യുകയും ചെയ്യേണ്ടത് അധ്യാത്മികതയിൽ വളരുന്നതിന് അത്യന്താപേക്ഷിതമാണ്. ദൈവവും ദൈവവചനവും മാറ്റമില്ലാതെ നിലകൊള്ളുന്നു. എന്നാൽ ദൈവസാന്നിധ്യത്തെക്കുറിച്ച് ചിന്തിക്കാത്തവർക്കും തന്നെ സ്നേഹപൂർവ്വം ഉറ്റുനോക്കുന്ന ദൈവത്തിന്റെ വ്യക്തി പരമായ ബന്ധത്തിൽ ആശ്രയിക്കാത്തവർക്കും ജീവിതം പലപ്പോഴും അർത്ഥശൂന്യമായി തോന്നിയേക്കാം. അപ്പോൾ താല്ക്കാലിക അനുഭൂതി ഉണ്ടാക്കുന്നു. കൂട്ടായ്മകളെ അന്വേഷിച്ച് പോകുവാനുള്ള സാധ്യതകളേറെയുണ്ട്. മഹാനായ ഡാന്റേ പറയുന്നത് ഓർക്കുക "ദൈവമേ നിന്റെ തിരുമനസ്സിലല്ലാതെ മറ്റൊന്നിലു ഞാൻ സമാധാനം കണ്ടെത്തുന്നില്ല"

ദൈവസാന്നിധ്യത്തെക്കുറിച്ച് ചിന്തിക്കാത്തവർക്കും തന്നെ സ്നേഹപൂർവ്വം ഉറ്റുനോക്കുന്ന ദൈവത്തിന്റെ വ്യക്തി പരമായ ബന്ധത്തിൽ ആശ്രയിക്കാത്തവർക്കും ജീവിതം പലപ്പോഴും അർത്ഥശൂന്യമായി തോന്നിയേക്കാം

കവിത

ഫാ. കെ. കെ. വർഗീസ്, മ[illegible]

# സുവിശേഷത്തിന്റെ പുനർവായന

## കുരിശിന്റെ വഴി

മനുഷ്യപുത്രാ, നീ ഞങ്ങൾക്കു മുമ്പേ
യാത്രയാവുക
മരക്കുരിശിനെ നീ തന്നെ
ചുമക്കുക
ഞങ്ങൾ തിരക്കിലാണ്!
അവശേഷിക്കുന്നവരുടെ കൈയ്യിൽ
ചാട്ടയും പുളിവീഞ്ഞിന്റെ ഭരണിയും!!!

## ബാല്ല്യക്കാരി

അവളൊരിക്കലും ഞങ്ങളെ
തിരിച്ചറിയില്ല.
എന്തെന്നാൽ, അവൾക്കറിയില്ലല്ലോ
ആരാണ് ക്രിസ്തു എന്ന്!
നീയോ, ഞങ്ങളോ
"ഇതാ ഇവിടെ ക്രിസ്തുവിലും വലിയവർ"

## കോഴി

കോഴികൂവും മുമ്പേ
നിന്നെ ഞങ്ങൾ തള്ളിപ്പറയും
എന്നാലും കോഴി കൂവില്ല.
കാരണം,
കോഴി ഇപ്പോൾ പത്രോസിന്റെ
കൂട്ടിലാണ്...!

▸▸ വിശുദ്ധമായ ജീവിതവും തീക്ഷണ പ്രവർത്തനവും ക്രിസ്തീയ ജീവിതത്തിൽ ഉടനീളം ഉണ്ടാകണമെങ്കിൽ ദൈവത്തിന്റെ കൃപയിൽ ആശ്രയിച്ച് എല്ലാവരുടേയും സങ്കടങ്ങളിൽ ഭാഗഭാക്കായി പ്രാർത്ഥനയിൽ സമർപ്പിച്ച് ജീവിക്കാൻ നമ്മൾ തയ്യാറാകണം. ഓരോരുത്തരും അവ നവന് ലഭിച്ച വിളി ശ്രേഷ്ഠമായി കരുതി ദൈവത്തിലാ ശ്രയിച്ച് ക്രിസ്തീയ മൂല്യങ്ങളായ സ്നേഹവും നീതിയും കൈവെടിയാതെ മുന്നോട്ട് പോകാൻ പ. സഭയുടെ ഭാഗമായി വളരണം. എല്ലാവരേയും ദൈവമക്കളായി കാണുന്ന യേശുവിന്റെ സ്നേഹം ഏറ്റവും പ്രധാനപ്പെട്ട മൂല്യമായി വളർത്തിയെടുക്കണം. ദൈവതിരുമനസ്സിന് കീഴ്പ്പെട്ടുകൊണ്ടുള്ള ജീവിതമായിരിക്കണം. നമ്മുടെ ജീവിതം (ഹെബ്ര. 10:5-7) ക്രിസ്തീയ സഭയ്ക്ക് വളരെയധികം ആത്മീയ ഉണർവ്വ് നൽകിയ വി. പൗലോസ് നമ്മെ ഓരോരുത്തരേയും അനുഗ്രഹിക്കട്ടെ നമുക്ക് ദൈവ വചനത്തിൽ അധിഷ്ഠിതമായ ജീവിതം നയിക്കുവാൻ പരസ്പരം പ്രാർത്ഥിക്കാം; ദൈവവചനം മനസ്സിലാക്കാത്തവരാണ് സഭയെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യാതിരിക്കുന്നത്. നമ്മുടെ ബലഹീനതകളും കുറവുകളും നമ്മളിലുള്ള ദൈവിക പദ്ധതി വെളിപ്പെടുവാനുള്ള മാർഗ്ഗമാണ്. യേശു സഹിച്ചതുപോലെ വേദനകളിൽ നമുക്ക് യേശുവിന്റെ സ്വരം ഉൾക്കാഴ്ച നൽകട്ടെ ദൈവ വചനം അതിനുള്ള പ്രകാശം നൽകട്ടെ അങ്ങനെ നമ്മളും രൂപാന്തരപ്പെടട്ടെ. ■



From Our Church

# നമ്മിലൊരാൾ



ശ്രീ. ഡോ. പി. സി. അലക്സാണ്ടർ

**മ**ലങ്കര സഭ ഭാരതത്തിന് സംഭാവന ചെയ്ത അതുല്യ പ്രതിഭാ ശാലികളായ മഹത്വ്യക്തിത്വങ്ങളിൽ അഗ്രഗണ്യനാണ് ശ്രീ. ഡോ. പി. സി. അലക്സാണ്ടർ. തന്റെ ജീവിതത്തിന്റെ കർമ്മമണ്ഡലങ്ങളിലെല്ലാം ആത്മീയ-ധാർമ്മിക മൂല്യങ്ങളെ അനിതരസാധാരണമായ രീതിയിൽ മുറുകെ പിടിച്ചുകൊണ്ട് ഉജ്ജ്വലശോഭയോടെ നിലകൊള്ളുവാൻ സാധിച്ചു എന്നുള്ളതാണ് സ്വാതന്ത്ര്യാനന്തര ഇന്ത്യയുടെ മറ്റ് പൊതുജന സേവകരിൽ നിന്ന് ഇദ്ദേഹത്തെ വ്യത്യസ്ഥനാക്കുന്നത്.

മാവേലിക്കര പടിഞ്ഞാറെതലയ്ക്കൽ കുടുംബാംഗമായ ശ്രീ. പി. സി. അലക്സാണ്ടർ തന്റെ ജീവിത വിജയത്തിന് അടിത്തറ പാകിയ ധാർമ്മിക പാഠങ്ങളെ രൂപപ്പെടുത്തിയത് തന്റെ ഭവനത്തിലേയും, മാതൃ ഇടവകയായ പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിലെയും, ആരാധനയുടേയും വേദപഠനത്തിന്റെയും ആത്മീയ അന്തരീക്ഷത്തിൽ നിന്നുമായിരുന്നു. വിദ്യാർത്ഥിയായിരുന്ന കാലഘട്ടം മുതൽ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിലേയും ബാലജനസഖ്യത്തിലേയും തന്റെ പങ്കാളിത്വവും പ്രവർത്തനങ്ങളും, തന്റെ വ്യക്തിത്വത്തെ രൂപപ്പെടുത്തുന്നതിൽ ചെലുത്തിയ വലിയ സ്വാധീനത്തെപ്പറ്റി ഇന്നും പല പൊതുവേദികളിലും അദ്ദേഹം അഭിമാനത്തോടുകൂടി പ്രസ്താവിക്കാറുണ്ട്. ആലുവായിലും തിരുവനന്തപുരത്തും പഠിച്ചിരുന്ന കാലഘട്ടത്തിൽ അവിടുത്തെ സിറിയൻ സ്റ്റുഡന്റ്സ് കോൺഫറൻസിന്റെ സെക്രട്ടറിയായി അദ്ദേഹം സേവനമനുഷ്ഠിച്ചിരുന്നു. മലങ്കര സഭയുടെ തനിമയെപ്പറ്റിയും സ്വത്വബോധത്തെപ്പറ്റിയും കൗമാര കാലഘട്ടം മുതലേ സ്വപ്നം കാണുവാനും, ക്രിയാത്മകമായ നിർദ്ദേശങ്ങൾ മാതൃകാപരമായ രീതിയിൽ ഉചിതമായ വേദികളിൽ അവതരിപ്പിക്കുവാനും അലക്സാണ്ടറിലെ സഭാ സ്നേഹി ബദ്ധശ്രദ്ധനായിരുന്നു.

സെക്യുലർ വിദ്യാഭ്യാസ രംഗത്ത് തിരുവിതാംകൂറിൽ തന്നെ ഒന്നാമനായി നിൽക്കുമ്പോഴും പ്രസംഗത്തിലും മറ്റ് പാഠ്യേതര പ്രവർത്തനങ്ങളിലും അനവധി സുവർണ്ണ നേട്ടങ്ങൾ അലക്സാണ്ടർ കൊയ്തുകൂട്ടി. ഉന്നത വിദ്യാഭ്യാസം പൂർത്തിയാക്കിയ വർഷം തിരുവിതാംകൂർ യൂണിവേഴ്സിറ്റി യൂണിയന്റെ പ്രസിഡണ്ടായും അദ്ദേഹം തെരഞ്ഞെടുക്കപ്പെടുകയുണ്ടായി. തുടർന്ന് ബ്രിട്ടണിലെ ബോർഡ് ഓഫ് ട്രേഡിൽ നിന്നും Nuffield Foundation Fellowship-ഓടുകൂടി പരിശീലനം പൂർത്തിയാക്കിയ അദ്ദേഹം കാലിഫോർണിയായിലെ സ്റ്റാൻഫോർഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും Ford Foundation Fellowship-ഓടുകൂടി ഗവേഷണ പഠനം പ്രശംസനീയമായ രീതിയിൽ പൂർത്തീകരിച്ചു. ഐക്യരാഷ്ട്രസഭയിലെ സിവിൽ സർവ്വീസിൽ ഏകദേശം പത്ത് വർഷക്കാലത്തോളം ഉന്നതമായ തസ്തികകളിൽ അദ്ദേഹം സേവനമനുഷ്ടിച്ചു. ഇന്ത്യാഗവൺമെന്റിൽ ചെറുകിടവ്യവസായ വകുപ്പിന്റെയും വാണിജ്യവകുപ്പിന്റെയും സെക്രട്ടറിയായി വ്യത്യസ്ഥ കാലഘട്ടങ്ങളിൽ ഏഴ് വർഷത്തോളം അദ്ദേഹം പ്രവർത്തിക്കുകയുണ്ടായി. 1985 മുതൽ 1988 വരെ ലണ്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷണറായി അദ്ദേഹം സ്തുത്യർഹമായ രീതിയിൽ സേവനം അനുഷ്ടിച്ചു.

ഐക്യരാഷ്ട്രസഭയുടെ ജനീവായിലുള്ള ഇന്റർനാഷണൽ ട്രേഡ് സെന്ററിന്റെ അസിസ്റ്റന്റ് സെക്രട്ടറി ജനറലായും എക്സിക്യൂട്ടീവ് ഡയറക്ടറായും ശോഭിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിലാണ് ശ്രീ. പി. സി. അലക്സാണ്ടറെ അന്നത്തെ ഇന്ത്യൻ പ്രധാന മന്ത്രിയായിരുന്ന ശ്രീമതി ഇന്ദിരാഗാന്ധി തന്റെ പ്രിൻസിപ്പൽ സെക്രട്ടറിയായി ചുമതലയേൽക്കുവാൻ ക്ഷണിക്കുന്നത്. അനവധി വെല്ലുവിളികൾ നേരിട്ടുകൊണ്ട്, സംഭവ ബഹുലമായ ഈ കാലഘട്ടത്തിൽ തന്നിൽ നിക്ഷിപ്തമായിരുന്ന ഭാരിച്ച ഉത്തരവാദിത്വം അഭിമാനകരമായ രീതിയിൽ നിർവ്വഹിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. അദ്ദേഹത്തിന്റെ ഭരണവൈദഗ്ദ്യവും, കർമ്മശേഷിയും, അറിവും, ഭാരതത്തിന്റെ അഖണ്ഢതയും സ്വാതന്ത്ര്യവും കാത്തുസൂക്ഷിക്കുവാൻ പര്യാപ്തമായ ധീരമായ നിലപാടുകൾ സ്വീകരിക്കുന്നതിന് ഭരണ രംഗത്ത് ശ്രീമതി ഇന്ദിരാഗാന്ധിയെ വളരെ സഹായിച്ചിരുന്നു എന്നുള്ളത് ഇന്ത്യൻ രാഷ്ട്രീയത്തിലെ പ്രമുഖർ പോലും ഇന്നും ആദരവോടെ സ്മരിക്കാറുള്ള വസ്തുതയാണ്.തമിഴ്നാട്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങളുടെ ഗവർണറായി ഏകദേശം 12 വർഷത്തോളം സേവനമനുഷ്ഠിച്ചതിനുശേഷം 2002-2008 കാലയളവിൽ രാജ്യസഭാംഗമെന്ന നിലയിലും അദ്ദേഹത്തിന്റെ സേവനം ഭാരതത്തിന് ലഭിക്കുകയുണ്ടായി.

ഗൗരവമേറിയ അനവധി വിഷയങ്ങളെ സംബന്ധിച്ച് നിരവധി പഠനങ്ങളും ലേഖനങ്ങളും പുസ്തകങ്ങളും ശ്രീ. പി. സി. അലക്സാണ്ടറുടേതായി ഈ കാലഘട്ട

ശേഷം 34-ാം പേജിൽ....

# ബാലസഭ

## അമൂല്യ സമ്പാദ്യം

കാട്ടിനുള്ളിൽ ഒരു വലിയ കള്ളൻ പാർത്തിരുന്നു.

ഒരു ഗ്രാമത്തിൽ നിന്ന് അടുത്ത ഗ്രാമത്തിലേക്കുള്ള യാത്രയ്ക്ക് എത്തുന്നവരെ കൊള്ള ചെയ്ത് കഴിഞ്ഞിരുന്ന തസ്ക്കരവീരൻ.

ആരോടും ഭയമില്ലാത്ത ഭീകരൻ. കൈയ്യിൽ കത്തി, മുഖത്ത് ക്രൗരം. അടുത്ത ഇരയെ നോക്കിനിൽക്കുകയാണ്.

അതാ ദൂരെനിന്ന് പ്രസന്നവദനനായി മഹർഷി വരുന്നു.

കള്ളൻ ചാടി വീണു 'നിൽക്കവിടെ'

'എന്താണ് മകനെ വേണ്ടത്' മഹർഷി ചോദിച്ചു.

'കൈയ്യിൽ ഉള്ളതെല്ലാം എടുക്കൂ'

മഹർഷി ഒന്ന് അമ്പരന്നു.

എന്നിട്ട് പറഞ്ഞു. 'എന്റെ കൈയ്യിൽ എവിടെയോ ഒരല്പം വിലയുള്ള കല്ലുണ്ട്. അത് കളഞ്ഞുപോയിട്ടില്ലെങ്കിൽ തരാം.'

ഭാണ്ഡം മുഴുവൻ അരിച്ചു പെറുക്കിയ ശേഷം നിശ്വാസത്തോടെ അദ്ദേഹം ഒരു കല്ലെടുത്ത് കള്ളന്റെ കയ്യിൽ കൊടുത്തു.

കള്ളന്റെ കണ്ണു മഞ്ഞളിച്ചു. വിലപിടിപ്പുള്ള ഒരു 'വൈരക്കല്ല്'. മഹർഷി മുന്നോട്ടു നീങ്ങി.

അമ്പരന്നു നിന്ന കള്ളൻ വീണ്ടും കത്തിയുമായി മുന്നിലേക്കു ചാടി. മഹർഷിക്ക് മാർഗ്ഗതടസ്സം സൃഷ്ടിച്ചു. എന്നിട്ടു പറഞ്ഞു. 'എനിക്കു ഇത് വളരെ നിസ്സാരമായി തന്ന നിങ്ങളുടെ പക്കൽ ഇതിനെക്കാൾ വിലപിടിപ്പുള്ള എന്തെങ്കിലുമൊക്കെ കാണും. മര്യാദയ്ക്കു തരൂ.' കള്ളൻ പരുക്കനായി.

### വരക്കളരി



ആൻസി പി. മാണി



ജിതിൻ സാം ജയ്സൺ, ചേപ്പാട്



കവിത

### സ്നേഹത്തിൻ സുഗന്ധം

നാം ദൈവത്തിൻ മക്കൾ
നാം ഏകോദരസോദരർ
ഐക്യതയോടെ ജീവിച്ചീടാം
സ്നേഹത്തിൻ പ്രതീകമായിടും
ഇന്നിൻ യുദ്ധവും കലഹങ്ങളും
തീർത്തിടാം നമുക്ക് കൂട്ടരേ
നാം ഒന്നായി നിന്നാൽ
സ്നേഹദൂതൻ പറന്നെത്തിടും
നല്ല നാളേയ്ക്കായി പ്രവർത്തിക്കാം.
നല്ല ദേവന്റെ കുഞ്ഞുങ്ങളായിടും.

**ജോയൽ ജേക്കബ് ജയ്സൺ, ചേപ്പാട്**

നിങ്ങൾക്കറിയാമോ

'വൈരക്കല്ല്'. മഹർഷി മുന്നോട്ടു നീങ്ങി.

അമ്പരന്നു നിന്ന കള്ളൻ വീണ്ടും കത്തിയുമായി മുന്നിലേക്കു ചാടി. മഹർഷിക്ക് മാർഗ്ഗതടസ്സം സൃഷ്ടിച്ചു. എന്നിട്ടു പറഞ്ഞു. 'എനിക്കു ഇത് വളരെ നിസ്സാരമായി തന്ന നിങ്ങളുടെ പക്കൽ ഇതിനെക്കാൾ വിലപിടിപ്പുള്ള എന്തെങ്കിലുമൊക്കെ കാണും. മര്യാദയ്ക്കു തരൂ.' കള്ളൻ പരുക്കനായി.

മഹർഷി പുഞ്ചിരിച്ചു കൊണ്ടു ചോദിച്ചു. 'നിനക്കതൊക്കെ വേണമോ'.

'വേണം' കള്ളൻ പറഞ്ഞു.

'എന്നാൽ നിന്റെ കൈയ്യിൽ ഇരിക്കുന്ന ആ വൈരക്കല്ല് ദൂരെയെറിയൂ...'

ഒരു നിമിഷം ശങ്കിച്ചു നിന്ന കള്ളൻ ഒരല്പം മടിയോടെ ആ കല്ലു ദൂരേയ്ക്കെറിഞ്ഞു.

'ങ്ും, ഇനി എന്റെ പിന്നാലെ വരിക' മഹർഷി അരുളി.

അർദ്ധബോധത്തിൽ കള്ളന്റെ കാലുകൾ ചലിച്ചു. ആത്മാവ് എന്ന വിലപിടിപ്പുള്ള സത്യത്തിലേക്ക്...

*സമ്പാദകർ: അക്ഷരക്കൂട്ടം*

## കുട്ടിത്തമാശ

### യുഗാന്ത്യം

അദ്ധ്യാപകൻ: ലോകം അവസാനിക്കുമ്പോൾ വലിയ ഭൂകമ്പവും ഇടിയും കുലുക്കവും ഉണ്ടാകും. ഭൂമിയിലെ ജനങ്ങൾക്കൊക്കെ വലിയ കഷ്ടപ്പാടുകൾ സംഭവിക്കും.

കുട്ടി: അന്ന് ഞങ്ങളെ ഉച്ചയ്ക്ക് വിടുമോ സാർ?

*സമ്പാദകർ: അക്ഷരക്കൂട്ടം*

## വചനപാത...

ഉള്ളതുകൊണ്ട് തൃപ്തിപ്പെടുന്നവന് ദൈവഭക്തി വലിയൊരു നേട്ടമാണ്. എന്തെന്നാൽ ധനമോഹമാണ് എല്ലാ തിന്മകളുടെയും അടിസ്ഥാന കാരണം.

1 തിമോ. 6:6,10

ജിതിൻ സാം ജയ്സൺ, ചേപ്പാട്

ബിയാ സാബു, കൂത്താട്ടുകുളം

## കവിത

### 'ഒറ്റ്'ക്കരച്ചിൽ

അമ്മക്കിളി മൊഴിഞ്ഞു
കൂടുവിട്ടു ഞാൻ പോകുന്നു
സായം കാലം തിരികെ വരും
കൂടു വിട്ടു പോകല്ലേ

ചെറുകിളികൾ ചിലച്ചു
സുന്ദരമീ മലനിരകൾ
കാനനച്ചില്ലകൾ വേറെ
കാട്ടുചോലകൾ പിന്നെയും

എത്രദൂരെ പോയെന്നാലും
തിരികെ വരാമെന്ന വിശ്വാസം
കൂട്ടത്തിൽ ഒന്നിനെ വഴി തെറ്റിച്ചു
ഒറ്റയായവൻ അലഞ്ഞുപോയി.

അമ്മക്കിളി തിരികെയെത്തി
കുഞ്ഞുങ്ങൾ കൂട്ടക്കരച്ചിലിൽ
ഒറ്റയായവൻ ഇനി വരില്ല
കൂടെ കരഞ്ഞുപോയ് അമ്മയും

- റ്റിപ്പി.

ജോയൽ ജേക്കബ് ജയ്സൺ, ചേപ്പാട്

## നിങ്ങൾക്കറിയാമോ

### ധൂപക്കുറ്റി

സുഗന്ധ വസ്തുക്കൾ ധൂപമായി അർപ്പിക്കുന്ന സംവിധാനം. യെരുശലേം ദേവാലയത്തിൽ വിശുദ്ധ സ്ഥലത്ത് ധൂപാർപ്പണമുണ്ടായിരുന്നു. ധൂപക്കുറ്റിക്ക് രണ്ടു തട്ടും നാലു ചങ്ങലകളും ഒരു കൈപ്പിടിയും ഉണ്ട്. നാലു ചങ്ങലകളിലുമായി ചെറിയ 12 ചെറിയ മണികൾ കോർത്തിട്ടുണ്ട്.

ധൂപക്കുറ്റി പ്രപഞ്ചത്തെ സൂചിപ്പിക്കുന്നു. മുകൾത്തട്ട് സ്വർഗ്ഗത്തെയും, കീഴ്തട്ട് ഭൂമിയെയും കുറിക്കുന്നു. കീഴ്തട്ട് കന്യകയുടെ ഗർഭപാത്രത്തെയും അതിന്റെ ഉള്ളിലെ തീ കന്യകയുടെ ഉദരത്തിൽ ഇറങ്ങി വസിച്ച ദൈവത്തെയും പ്രതിനിധീകരിക്കുന്നു. മുൾപ്പടർപ്പിനെ തീ നശിപ്പിക്കാതിരുന്നതുപോലെ ദൈവത്തിന്റെ മനുഷ്യാവതാരത്തിൽ കന്യകയ്ക്ക് കോട്ടം സംഭവിക്കുന്നില്ല.

അഗ്നി പരിശുദ്ധാത്മാവിന്റെ പ്രതീകം. കരി പാപികളായ മനുഷ്യരുടെ പ്രതീകം. കരി അഗ്നിയായി ചുവക്കുന്നതുപോലെ പാപിയായ മനുഷ്യൻ പരിശുദ്ധാത്മാവിനാൽ രൂപാന്തരപ്പെടുന്നു.

നാലു ചങ്ങലകൾ ലോകത്തിന്റെ നാലു ദിക്കുകൾ. സാർവ്വ ലൗകികതയുടെ പ്രതീകം. ഒന്നാം ചങ്ങല ദൈവത്തെയും, രണ്ടും മൂന്നും ചങ്ങലകൾ യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തെയും ദൈവത്വത്തെയും, നാലാം ചങ്ങല പരിശുദ്ധാത്മാവിനെ സൂചിപ്പിക്കുന്നു. 12 മണികൾ പന്ത്രണ്ട് ശിഷ്യന്മാർ.

ധൂപക്കുറ്റിക്ക് ഇനിയും ഏറെ അർത്ഥതലങ്ങൾ ഉണ്ട്. മറ്റ് ഗ്രന്ഥങ്ങളിൽ വായിച്ചു മനസ്സിലാക്കുക.

കൂട്ടുകാരുടെ രചനകൾ ക്ഷണിക്കുന്നു. കഥ, കവിത, കടങ്കഥകൾ, ചിത്രങ്ങൾ തുടങ്ങിയവ എഴുതി അയയ്ക്കുക. കഥ ഒരു ഫുൾസ്കാപ്പ് പേജിൽ കവിയരുത്.

വിലാസം:-
ബാലസഭ
മലങ്കരസഭ മാസിക
ദേവലോകം അരമന, കോട്ടയം-38

പ്രൊഫ. മേരി കുര്യൻ

# ഒക്ടോബറിന്റെ ദുഃഖം

"നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും അറിയുന്നില്ലേയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും" (1 കൊരി. 3:16).

**ഇന്ന് രക്ഷാകത്തൃദിനമാണ്. ചെന്നായ്ക്കളുടെ നടുവിൽ ചെമ്മരിയാടുകളെപ്പോലെയാണ് നമ്മുടെ പെൺകൊടികൾ. ചുറ്റും പ്രലോഭനങ്ങൾ... അധമ വഴികളിലൂടെയുള്ള യാത്ര.... "നിങ്ങൾ പ്രാവുകളെപ്പോലെ നിർമ്മലരായിരിപ്പീൻ" എന്ന് യേശു കല്പിച്ചത് നമ്മുടെ കർണ്ണപുടങ്ങളിൽ വന്ന് ആർത്തലയ്ക്കുന്നതുപോലെ തോന്നുന്നു. നൈർമ്മല്യം - ജീവിത വിശുദ്ധി - ഇന്നൊരു കള്ള നാണയമായി ഭവിച്ചിരിക്കുന്നു. പ്രാണൻ കൊടുത്തും നമ്മുടെ മക്കളെ കളങ്കമേല്ക്കാത്തവരായി സൂക്ഷിക്കാനുള്ള പ്രതിജ്ഞയാണ് ഈ ഒക്ടോബറിൽ നാം എടുക്കേണ്ടത്.**

**2009** ഒക്ടോബർ മാസം. സഭ ഇത് 'കുടുംബ ഭദ്രതാമാസ'മായി കൊണ്ടാടുന്നു. ദാമ്പത്യത്തെക്കുറിച്ചും ലൈംഗികതയെക്കുറിച്ചും എത്ര മനോഹരമായ പദ്ധതിയാണ് ദൈവത്തിനുള്ളത്; അവന്റെ മണവാട്ടിയായ സഭയ്ക്കുള്ളത്. പക്ഷെ, കാലം മാറിയതോടെ കോലം കീഴ്മേൽ മറിഞ്ഞു. ദാമ്പത്യം പ്രശ്നസങ്കീർണ്ണമായി തീർന്നിരിക്കുന്നു. ലൈംഗീകതയുടെ സർഗ്ഗാത്മക സൗന്ദര്യം നഷ്ടപ്പെട്ട്, അത് ഒരു ഭോഗവസ്തുമാത്രമായിരിക്കുന്നു. സെക്സിന്റെ അതിപ്രസരത്തിൽ ജീവിത ലക്ഷ്യം തന്നെ യുജവജനങ്ങൾ വിസ്മരിക്കുന്നു. യുക്തികൊണ്ട് വിശ്വാസത്തെ അവർ പരിക്കേല്പിക്കുന്നു.

**കസിൻ ബന്ധങ്ങൾ**

'ഇരയാണ് അവൾ എവിടെയും' എന്ന പരമ്പര നാം വായിച്ചു. അതിലെ പെൺകുട്ടികളുടെ കദനകഥ ഹൃദയഭേദകമാണ്. എന്നാൽ ഒരു കൂട്ടരെ നാം കണ്ടില്ലെന്നു നടിക്കുന്നു. സെക്സ് മാഫിയാകളുടെ കയ്യിൽ എങ്ങും എത്തിപ്പെടാതെ, സുരക്ഷിതരായി, സമ്പന്നതയുടെ മടിത്തട്ടിൽ വളരുന്ന നമ്മുടെ പൊന്നാമനകൾ. ലവേഴ്സ് കോർണറിലും, ക്യാമ്പസിലും, പാർക്കിലും, പാർലറുകളിലും, തീയേറ്ററുകളിലുമൊക്കെ ഇവർ കാട്ടിക്കൂട്ടുന്ന ചേഷ്ടകൾ എന്തൊക്കെയാണ്. നമ്മുടെ മക്കളുടെ 'അവിശുദ്ധ കസിൻ ബന്ധങ്ങൾ' പഠനം കാത്തുകഴിയുന്ന ഒരു വിഷയമാണ്. ഇവരുടെ 'വിവാഹപൂർവ്വ ലൈംഗികത' ഒരു പുതിയ പരമ്പരയായി, താമസിയാതെ മാധ്യമങ്ങളിൽ എത്തിച്ചേരുമെന്ന് കേൾക്കുന്നു. ഒരു പുതിയ സാമൂഹ്യ സർവ്വേയനുസരിച്ച്, പ്രീമാരിറ്റൽ സെക്സ് പങ്കിടാത്ത കൗമാരക്കാരുടെ എണ്ണം 20% നു താഴെയാണ്.

കുടുംബഭദ്രതയുടെ അടിക്കല്ല് ഇളക്കുന്ന-ദൈവ പദ്ധതിക്ക് വിരുദ്ധമായ-കൗമാരക്കാരുടെ വിവാഹ പൂർവ്വ ലൈംഗികത നമുക്കിന്ന് ചർച്ചയ്ക്കെടുക്കാം.

**സെക്സിന്റെ ദൈവിക പദ്ധതി**

സെക്സിനെ സംബന്ധിച്ച് എത്ര മനോഹരമായ പദ്ധതിയാണ് ദൈവത്തിനുള്ളതെന്ന്, യുവതലമുറയെ നമുക്ക് ബോധ്യപ്പെടുത്തണം. ശരീരത്തിൽ സെക്സ് രൂപകല്പന ചെയ്തത്, സൃഷ്ടാവായ ദൈവമാണ്. ഒരു ജീവന്റെ കണിക, പരമാണുവായി അമ്മയുടെ ഉള്ളിൽ ഉരുവാകുമ്പോൾത്തന്നെ, എല്ലാ ശരീരപ്രവർത്തനത്തിനുമുള്ള സംവിധാനം അതിൽ ആലേഖനം ചെയ്തിട്ടുണ്ട്. സൃഷ്ടിയിലെ ഈ സെക്സ് സംവിധാനം, പ്രവർത്തനക്ഷമമാകുന്നത് 10 വയസ്സിനുശേഷമാണെന്ന് മാത്രം. തലച്ചോറിനു താഴെയുള്ള പിറ്റ്യൂട്ടറി ഗ്രന്ഥികളിൽ നിന്നും ശരീരത്തിന്റെ എല്ലാ ഭാഗത്തേക്കും ഹോർമോണുകൾ അയയ്ക്കപ്പെടുന്നതോടെ സെക്സ് സജീവമായിത്തുടങ്ങും. ഇങ്ങനെ കൗമാരകാലത്തു തുടങ്ങുന്ന പരസ്പര ആകർഷണം, ഒരു നവവധു ആകുന്നതുവരെ വളർന്നുകൊണ്ടിരിക്കും. സെക്സിന്റെ സായൂജ്യമാണ് ദാമ്പത്തിക ബന്ധം. അത് വിവാഹ ജീവി

തത്തെ അർത്ഥപൂർണ്ണമാക്കുന്നു; ആനന്ദദായകമാക്കുന്നു. ദൈവിക നിയമം ഇതാണ്. ലൈംഗികത വിവാഹ ജീവിതത്തിനുവേണ്ടി മാത്രമുള്ളതാണ്. വിവാഹത്തിനു മുമ്പും പുറത്തുമുള്ള ലൈംഗീക ബന്ധം, കടുത്ത പാപമാണെന്ന് (വ്യഭിചാരം) വിശുദ്ധ വേദം നമ്മെ പഠിപ്പിക്കുന്നു. "പരസംഗം ഹേതുവായിട്ടല്ലാതെ ഭാര്യയെ ഉപേക്ഷിക്കുന്നവൻ വ്യഭിചാരം ചെയ്യുന്നു" (മത്തായി 5:32) എന്ന് യേശു കല്പിക്കുന്നു.

**ലൈംഗീക ചിന്തകൾ നിയന്ത്രിക്കുന്നത്**

ദൈവം നമ്മിൽ നിക്ഷേപിച്ച ലൈംഗീകത, നിയന്ത്രിക്കാനുള്ള ശക്തിയും രക്ഷാമാർഗ്ഗവും നമുക്ക് നല്കിയിട്ടുണ്ടെന്ന് വിശുദ്ധ പൗലോസ് നമ്മെ ബോധ്യപ്പെടുത്തുന്നു "പ്രലോഭനങ്ങളുണ്ടാകുമ്പോൾ, അതിനെ അതിജീവിക്കാനുള്ള ശക്തി നിങ്ങൾക്ക് (അവിവാഹിതർക്ക്) നൽകും" (1 കൊരി. 10:13).

യഥാർത്ഥത്തിൽ 'സെക്സ് ഫാന്റസികളാണ്' ലൈംഗിക ചിന്തകളെ അനിയന്ത്രിതമാക്കുന്നതെന്ന്, മനഃശാസ്ത്രപഠനങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ലൈംഗിക പാപങ്ങൾ കുത്തിനിറച്ച സിഡികൾ, പ്രലോഭനം ശക്തമാക്കുന്ന കാഴ്ചകൾ, സംഭാഷണങ്ങൾ, മനോവ്യാപാരങ്ങൾ എന്നിവയിൽ നിന്നുമാണ് പാപപ്രേരണകൾ ഉടലെടുക്കുന്നത്. കൺമോഹങ്ങളിൽ അതാരംഭിച്ച് ശരീര മനസ്സുകളെ തടവിലാക്കുന്നു. അപ്പോസ്തോലൻ ആഹ്വാനം ചെയ്യുന്നത്, നല്ല ചിന്തകൾകൊണ്ടും നല്ല വായനകൾകൊണ്ടും മനസ്സിനെ നിറയ്ക്കുവാനാണ് (ഫിലി. 4:18). മടിയന്റെ മനസ്സ് പിശാചിന്റെ പണിപ്പുരയാണ്.

2005-ലെ ഒരു ശിശിരകാല സായാഹ്നം. സ്കൂളിൽ 10-ാം ക്ലാസ്സിൽ പഠിക്കുന്ന ഒരു കുട്ടി വലിയ കുറ്റബോധത്തോടെ, തന്റെ കൂട്ടുകാരിയുമൊത്തുവന്നു. ലൈംഗിക ചിന്തകൾ നിയന്ത്രിക്കാനാവാതെ, കഴിഞ്ഞ രാവിൽ, വിദേശത്തുനിന്ന് അതിഥിയായി എത്തിയ കസിൻ സഹോദരനുമായി അവൾ മോശമായി പെരുമാറാൻ ഇടയായി. കാരണം അന്വേഷിച്ചു. വനിതയിലെ വിവാഹിതർക്കുള്ള കോളങ്ങൾ പതിവായി അവൾ വായിച്ചിരുന്നു. അതിലെ ചില ചിത്രങ്ങൾ അവളെ ഉണർത്തി. ട്യൂഷൻ ടീച്ചറുമായി കൂട്ടുകാരിക്കുണ്ടായിരുന്ന പ്രണയവും സമാഗമവും, അശ്ലീലസംഭാഷണങ്ങളും അവൾക്ക് പ്രേരണയായി. മെല്ലെ അവളും വിലക്കപ്പെട്ട കനി ഭക്ഷിച്ചു തുടങ്ങി. ഞൊടി നേരത്തെ വിവേകശൂന്യമായ സാഹസം ഓർത്ത് അവൾ വിതുമ്പി. യഥാർത്ഥത്തിൽ ഫാന്റസികളാണ് അവളെ കെണിയിലാക്കിയത്. 'മോഹം ജനിക്കുമാറ് ജഢത്തിനായി ചിന്തിക്കരുത്' (റോമ. 13:14).

പൗരസ്ത്യ സംസ്കാരത്തിൽ, പണ്ട്, പെൺകുട്ടികൾ ഒരകലം സൂക്ഷിച്ചിരുന്നു. ശരീരത്തിൽ സ്പർശിച്ചുള്ള സൗഹൃദം അവർ ഒഴിവാക്കിയുന്നു. പെൺമക്കളെ ബന്ധുഗൃഹങ്ങളിൽ രാപ്പാർക്കാൻ അന്ന് അനുവദിച്ചിരുന്നില്ല. അമ്മയോടൊപ്പമായിരുന്നു അവരുടെ വാസം. പാശ്ചാത്യ സംസ്ക്കാരത്തിന്റെ കടന്നുകയറ്റത്തിൽ, ഈ പൗരസ്ത്യ പാരമ്പര്യങ്ങൾ കാലഹരണപ്പെട്ടു. വേർപാടിന്റെ ഈ നടുച്ചുവർ തകർന്നടിഞ്ഞു. പ്രലോഭനങ്ങൾ സാഗര ഗർജ്ജനങ്ങളായി.

**അമ്മ നല്ല വഴികാട്ടി**

ഏഴാം ക്ലാസ്സിൽ പഠിക്കുന്ന ഒരു കെല്ലാരി പെൺകുട്ടി. അവളുടെ സാമ്പത്തീക സ്ഥിതി പരിതാപകരമായിരുന്നു. എന്നാൽ പഠനത്തിൽ അവൾ മുന്നിൽ തന്നെ. പക്ഷെ, പെട്ടെന്ന് പഠനത്തിൽ അവൾ പിന്നിലായി.



അമ്മയും മകളും ധർമ്മസങ്കടത്തിലായി. വളരെ പണിപ്പെട്ട് കാരണം കണ്ടെത്തി. അവളുടെ ഒരു മുതിർന്ന ബന്ധു യുവാവ്, അമ്മ വീട്ടിലില്ലാത്ത സന്ദർഭം നോക്കി, അവളെ സന്ദർശിച്ചു തുടങ്ങി. സുമുഖനാണയാൾ. ലൈംഗിക കാര്യങ്ങൾക്കവളെ പ്രേരിപ്പിച്ചു തുടങ്ങി. എതിർക്കാൻ അവൾക്കു മനസ് വന്നില്ല. പിന്നാലെ കുറ്റബോധം അവളെ വേട്ടയാടി. പൂജയ്ക്കെടുക്കാത്ത പുഷ്പം പോലെ എല്ലാറ്റിൽ നിന്നും അവൾ ഏകാന്തതേടി. പഠിക്കാൻ ഏകാഗ്രത നഷ്ടപ്പെട്ടു. "എന്തുകൊണ്ടു മോൾ അമ്മയോടു പറഞ്ഞില്ല" എന്ന ചോദ്യത്തിന് അവളുടെ മറുപടി രസകരമായിരുന്നു. "അമ്മയറിഞ്ഞാൽ അയാളുടെ തലവെട്ടും... കുടുംബകലഹങ്ങളും മാനഹാനിയും ഫലം..." യഥാർത്ഥത്തിൽ അയാളോടു ഒരു 'No' പറയാനുള്ള വ്യക്തിത്വവികാസം, അവൾക്കില്ലായിരുന്നു.

ഇക്കാര്യത്തിൽ ഒരമ്മയാണ്, മകളുടെ നല്ല വഴികാട്ടി. അമ്മയോടുള്ള ഭയം മനസ്സിൽ നിന്നൊഴിയണം. അമ്മ സ്നേഹത്തിന്റെ പര്യായമായി മാറണം. മകളുടെ മുഖത്ത് വിഷാദത്തിന്റെ ഒരു മിന്നലാട്ടം, കുറ്റബോധത്തിന്റെ ഒരു നിഴലാട്ടം കാണുമ്പോൾ, ഒരു നല്ല സഖിയായി അമ്മ മാറണം. കരുണയും വാത്സല്യവും പൊതിയുന്ന കണ്ണുകളോടെ ഇത്തിരി സമയം അവളുടെ കഥ കേൾക്കാൻ സമയം കണ്ടെത്തണം. കൗമാര കാലത്തിനു മുമ്പു തന്നെ, മകളുടെ ഉള്ളിൽ ധാർമ്മികതയുടെ, വിശുദ്ധിയുടെ ഒരു വിളക്കു തെളിക്കാൻ അമ്മയ്ക്കു കഴിയണം.

ശേഷം 50-ാം പേജിൽ....

വീണക്കമ്പികൾ മീട്ടാതെ
ഈണം പകരുന്ന സ്വർഗ്ഗീയ കിന്നരം
വിശുദ്ധ വചനങ്ങൾ പൊഴിക്കുന്ന
തീവ്ര മൗനം
സർവ്വ സൃഷ്ടിക്കുമായ് കണ്ണീർ വാർക്കുന്ന
യാമങ്ങളുടെ കാവൽക്കാരൻ



ഒക്ടോബർ 29-ന് 89-ാം ജന്മദിനത്തിലേക്ക് പ്രവേശിക്കുന്ന
പരിശുദ്ധ പിതാവിന് മലങ്കരസഭാ മക്കളുടെ
**ജന്മദിനാശംസകൾ**

ഫാ. ഡോ. ഒ. തോമസ്

# സഭകളിലും അച്യുതാനന്ദന്മാർ ഉണ്ടാകണ്ടേ ?

"ആരാന്റമ്മയ്ക്ക് ഭ്രാന്തുവന്നാൽ കണ്ടിരിക്കാൻ ഉല്ലാസം" എന്ന പോലെ മാർക്സിസ്റ്റ് പാർട്ടിയിൽ അരങ്ങേറിക്കൊണ്ടിരിക്കുന്ന അസംബന്ധ നാടകം, ഒരു പരിധിവരെ എല്ലാ മലയാളികളും ആസ്വദിക്കുകയാണ്. പാർട്ടിക്കുവേണ്ടി ചോരനീരാക്കിയതല്ലാതെ ഭൗതികമായി ഒന്നും നേടിയിട്ടില്ലാത്ത ആ പാർട്ടിയിലെ കുറേ പാവങ്ങൾ ഈ സംഭവത്തിൽ ദുഖിക്കുന്നുണ്ടാവും. തൊഴിലാളി വർഗ്ഗത്തിന്റെ പേരും പറഞ്ഞ് കുത്തകമുതലാളിമാരുടെ സുഖിത്വവും അവരേ പോലെ പഞ്ചനക്ഷത്ര ഹോട്ടലുകളിലെ വാസവും ആധുനിക സുഖ സൗകര്യങ്ങളും ആസ്വദിക്കുന്ന അഭിനവ നേതാക്കൾക്ക് പാർട്ടി പ്രവർത്തനം നേട്ടങ്ങളേ ഉണ്ടാക്കിയിട്ടുള്ളു എന്നതിനാൽ കാര്യമായ ഖേദത്തിനു വഴിയൊന്നുമില്ല. ചില സീരിയലുകൾ അവസാനിക്കാത്തതു പോലെ, മാധ്യമങ്ങൾ എല്ലാ ദിവസവും പുതിയ എപ്പിസോഡുകൾ അവതരിപ്പിക്കുന്നുമുണ്ട്. മിക്ക ക്രൈസ്തവ സഭാ നേതാക്കന്മാർക്കും, പ്രതിപക്ഷ പാർട്ടികൾക്കുമുള്ളതുപോലെ സന്തോഷത്തിനു വക നൽകുന്നുണ്ടായിരിക്കണം. അധികാരത്തിന്റെ മത്തു പിടിച്ച, ബുദ്ധി ജീവികളെന്നവകാശപ്പെടുന്ന കുറേ നേതാക്കന്മാരുടെ അഹന്ത അതിരു കവിഞ്ഞപ്പോൾ വീഴ്ചയുണ്ടാവുക സ്വാഭാവിക നീതിയുമാണല്ലോ. എന്നാൽ ഇതിലടങ്ങിയിരിക്കുന്ന ധാർമ്മിക പ്രശ്നത്തിന്റെ താത്വികാടിസ്ഥാനം ക്രൈസ്തവ സഭകളെയും അനതിവിദൂര ഭാവിയിൽ ഗൗരവമായി ബാധിക്കുന്നതു തന്നെയാണ്. അതായത് മൂല്യങ്ങളോ സംഘടനയോ ഏതാണ് പ്രധാനം. സ്ഥാപിത താല്പര്യങ്ങളും സംഘടനാ സ്വഭാവമുള്ള എല്ലാ പ്രസ്ഥാനങ്ങളിലും അതിനോടു ചേർന്നു നിൽക്കാത്ത വ്യക്തി എത്ര സമുന്നതനായാലും അവഗണിക്കപ്പെടുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല. അതുകൊണ്ടാണ് ലാവ്ലിൻ കേസിൽ അഴിമതിയുണ്ടായപ്പോൾ പോലും സംഘടനയുടെ കെട്ടുറപ്പിന് പ്രാധാന്യം നൽകി മിണ്ടാതിരിക്കണമെന്ന് ശ്രീ. അച്യുതാന്ദനോട് ആവശ്യപ്പെടുന്നത്.

ഇതുപോലെയുള്ള സാഹചര്യങ്ങൾ സംഘടിതായ എല്ലാ സഭകളിലുമുണ്ട്. സംഘടിത സ്വഭാവം കുറവായിരുന്ന ആദ്യകാല പെന്തക്കോസ്തു സഭകളിൽ അധികാരം, സമ്പത്ത്, സ്വജനപക്ഷപാതം തുടങ്ങിയവയുമായി ബന്ധപ്പെട്ട അപവാദങ്ങൾ വളരെ കുറവായിരുന്നു. എന്നാൽ ആത്മീയതയുടെ പേരിൽ ഇന്നു നടത്തപ്പെടുന്ന വെട്ടിപ്പുകളേയും തട്ടിപ്പുകളേയും പറ്റി പല പെന്തക്കോസ്തു പ്രസിദ്ധീകരണങ്ങളും തുറന്ന് എഴുതുന്നുണ്ട്. പാരമ്പര്യ അപ്പോസ്തോലിക സഭകളിൽ പ്രത്യേകിച്ചും കമ്മ്യൂണിസ്റ്റ് പാർട്ടിയെപ്പോലെ അച്ചടക്കം ഗൗരവമായി എടുത്തിട്ടുള്ള സഭകൾക്കുള്ളിൽ എതിർപ്പിന്റെ ശബ്ദം ഉണ്ടാകുന്നേയില്ല. എന്നാൽ അച്ചടക്കത്തിന്റെ പേരിൽ സകല അധാർമ്മികതയേയും മൂടിവെച്ചുകൊണ്ട് സംഘടനയ്ക്കും എത്രനാൾ പോകാനാവും? മാർക്സിസ്റ്റ് പാർട്ടിയേപ്പോലെയുള്ള സംഘടനകൾക്ക് പ്രത്യയശാസ്ത്രപരമായ വേലിക്കെട്ടുകളല്ലാതെ പരമകാരുണികനായ ദൈവത്തിന്റെ വിധി തീർപ്പിന് കാതോർക്കേണ്ട ആവശ്യമില്ല. എന്നാൽ ക്രൈസ്തവസഭകളുടെ സ്ഥിതി അതല്ലല്ലോ? താൻ ജനിച്ചു വളർന്നു യഹൂദസഭയുടെ താല്പര്യസംരക്ഷകനായിരുന്നെങ്കിൽ ക്രിസ്തുകാൽവറിയിൽ ബലിയായി തീരുമായിരുന്നില്ല. തന്നെ അയച്ച പിതാവിന്റെ ഇഷ്ടം ചെയ്യുന്നതിനായിരുന്നു യേശുക്രിസ്തു, യഹൂദ മതത്തിന്റെ കെട്ടുറപ്പിനേക്കാളും പ്രാധാന്യം നൽകിയത്. ഇവിടെ ധാർമ്മികതയും, സംഘടനാ താല്പര്യവും തമ്മിൽ സംഘർഷമുണ്ടായാൽ, കുരിശേറിയാലും നന്മയുടെ ഭാഗത്തു തന്നെ നിൽക്കണമെന്നാണ് ക്രിസ്തുവിൽ കാണുന്ന പാരഡൈം. സംഘടിതമായ ഏതെങ്കിലും സഭകളിൽ ക്രിസ്തുവിന്റെ ഈ മാനദണ്ഡം സ്വീകരിക്കാൻ ഉൾക്കരുത്തും ധൈര്യവുമുള്ളവരുമുണ്ടോ? കന്യാസ്ത്രീ വേഷം ഉരിഞ്ഞു വെയ്ക്കേണ്ടി വന്ന ഒരു ദൈവദാസി തന്റെ ആത്മകഥയിൽ കുറേ കാര്യങ്ങൾ വെളിപ്പെടുത്തിയിരുന്നു. അവർ പ്രവർത്തിച്ചിരുന്ന സ്ഥാപനത്തിൽ പ്രവേശനങ്ങൾക്കു നടത്തിയിരുന്ന തിരിമറികളും, അന്യായമായി കുട്ടികളിൽ നിന്ന് ഈടാക്കിയ പണവും, അർഹത നോക്കാതെ പ്രീതിവാത്സല്യത്തിന്റെ പേരിൽ നൽകുന്ന സ്ഥാനക്കയറ്റങ്ങളുമെല്ലാം അതിൽ ചിത്രീകരിച്ചിട്ടുണ്ട്. സ്ഥാനമൊഴിഞ്ഞ കന്യാസ്ത്രീക്ക് ഇതൊക്കെ കുറിക്കാനായെങ്കിലും സ്ഥാപനങ്ങളുടെ നടത്തിപ്പിൽ ഇതുകൊണ്ടു വല്ല മാറ്റവും വരുമോ? ക്രിസ്തുവിനും ദൈവരാജ്യ മൂല്യങ്ങൾക്കും നിരക്കാത്ത ആഡംബരവും, സ്വജനപക്ഷപാതവും, സ്തുതിപാഠക വൃന്ദത്തിനു ലഭിക്കുന്ന ആനുകൂല്യവും അധികാര സാമ്പത്തിക ക്രമക്കേടുകളും, പാവങ്ങളുടെ പേരുപറഞ്ഞ് ധനിക വർഗ്ഗത്തോടൊപ്പം സൗഹൃദം പങ്കിടുകയും അവരുടെ ജീവിതശൈലി അനുകരിക്കുകയും ചെയ്യുന്ന വ്യവസ്ഥാപിത സഭകൾക്കുള്ളിലെ ജീർണ്ണത, ദൈവനിഷേധികളുടേതുമായി താരതമ്യം ചെയ്യുമ്പോൾ കൂടുതലല്ലേ? എന്നിട്ടും ആ സഭകൾ നി... ന്നില്ലേ? എന്നിട്ടും ആ സഭകൾ നിലനിൽക്കു... ചോദ്യത്തിന് തൃപ്തികരമായ ഒരുത്തരമേ എനിക്കുള്ളൂ. സോദോമിനേയും ഗോമോറിനേയും നശിപ്പിക്കാതിരിക്കാൻ ദൈവം ആവശ്യപ്പെട്ട പത്തു നീതിമാന്മാർ, അതേ കുറേ നിഷ്കളങ്കരായ നല്ല മനുഷ്യർ എല്ലാ സഭകളിലും ഉണ്ട്. അവരെ ഓർത്ത് ദൈവം തന്റെ കൃപയെ ഇപ്പോഴും ചൊരിയുന്നു. സംഘടനയുടെ കെട്ടുറപ്പിനേയോർത്ത് അധാർമ്മികതയെ വെച്ചു പൊറുപ്പിക്കണമോ എന്ന ചോദ്യം പാർട്ടിയിലേക്കാൾ സംഗത്യമുള്ളത് വ്യവസ്ഥാപിത സഭകൾക്കാണെന്നു തോന്നുന്നു. പാർട്ടിയിൽ ആ ചോദ്യം ചോദിക്കാൻ ഒരു അച്യുതാനന്ദൻ എങ്കിലും ഉണ്ടായിരുന്നു. ക്രിസ്തീയ സഭകളിൽ ആരാണ്?



## 19-ാം ചരമവാർഷികം
(8-10-2009)



### റവ. ഫാ. എൻ. ജെ. ശാമുവേൽ
**ഈട്ടിമൂട്ടിൽ, വകയാർ, കോന്നി**

*"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ.*
*രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം"*

***Inserted by:-*** - സന്തപ്ത കുടുംബാംഗങ്ങൾ

## 10th Death Anniversary
27-10-2009

17.8.1912  27.10.1999

### ALEYAMMA MATHEW
**VADAKKE VEEDU**
**ERUVA, KAYAMKULAM**

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമിവൾ വലഭാഗത്തിൽ"

## സ്നേഹസ്മരണയ്ക്ക്
## വേർപാടിന്റെ ഒന്നാം വർഷം



**കുര്യൻ ബേബി**
19-10-2009



**ഏലിയാമ്മ തോമസ് (ലിസി)**
14-03-2009

എബനേസർ
കോടുകുളഞ്ഞി, ചെങ്ങന്നൂർ

***Inserted by:-***

**ദുഃഖാർത്തരായ കുടുംബാംഗങ്ങൾ**



## തെങ്ങുംതോട്ടത്തിൽ വന്ദ്യ ദിവ്യ ശ്രീ. ടി.എസ്. ഏബ്രഹാം

# കോർ എപ്പിസ്ക്കോപ്പായുടെ ചരമ രജത ജൂബിലി

പരിശുദ്ധ പരുമല തിരുമേനിയുടെ തൃക്കരങ്ങളാൽ കോർ എപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ച തെങ്ങുംതോട്ടത്തിൽ ശീമോൻ ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായുടെ കാൽചുവടുകൾ പിന്തുടർന്ന് ഏഴ് ദശാബ്ദക്കാലം അയിരൂർ മതാപ്പാറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയുടെ ആയുഷ്ക്കാല വികാരിയും 17 വർഷക്കാലം മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഗൽഭനായ വൈദിക ട്രസ്റ്റിയായും പ്രശോഭിച്ച തെങ്ങുംതോട്ടത്തിൽ ടി.എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായുടെ ചരമ രജത ജൂബിലി 2009 ഒക്ടോബർ 31 ന് ശനിയാഴ്ച അയിരൂർ മതാപ്പാറ പള്ളിയിൽ സമുചിതമായി ആഘോഷിക്കുകയാണ്.

ആ വന്ദ്യ പിതാവിന്റെ ധന്യവും തിളക്കവുമാർന്ന പൗരോഹിത്യ ജീവിതത്തിന് മുമ്പിൽ... കാതുകളിൽ ഇന്നും മുഴങ്ങി കേട്ടുകൊണ്ടിരിക്കുന്ന ആ ഗുരു ശ്രേഷ്ഠന്റെ ഉപദേശങ്ങൾക്കും പഠിപ്പിക്കലുകൾക്കും അതിലുപരി യോഗ്യവും മാതൃകാപരവുമായ ആചാര്യ ശ്രേഷ്ഠതയ്ക്കും മുമ്പിൽ... ഈ എളിയ ശിഷ്യന്റെ സ്നേഹ പ്രണാമം.

അയിരൂരിലെ പുരാതനവും കുലീനവുമായ തെങ്ങുംതോട്ടത്തിൽ തറവാട്ടിൽ വന്ദ്യ ശീമോൻ ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായുടെ കൊച്ചുമകനായി 1896 ഒക്ടോബർ 4 ന് ആണ് ടി.എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ ജനിച്ചത്. ശീമോനും – ഏലിയാമ്മയും ആയിരുന്നു മാതാപിതാക്കൾ.

അയിരൂർ മതാപ്പാറ പള്ളിയിൽ ആരാധന നടത്തുവാൻ വൈദികർ ഇല്ലാതെ വിഷമിച്ചിരുന്ന കാലഘട്ടത്തിൽ അഭിവന്ദ്യ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (പിന്നീട് പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ) മതാപ്പാറ പള്ളിയിൽ എഴുന്നള്ളി ഇടവക പൊതുയോഗം വിളിച്ചുകൂട്ടി ടി.എസ്. ഏബ്രഹാമിനെ തന്റെ 17–ാ മത്തെ വയസിൽ വൈദികവൃത്തിയിലേക്ക് തെരഞ്ഞെടുക്കുകയായിരുന്നു.

വന്ദ്യനായ ടി.എസ്. ഏബ്രഹാം അച്ചൻ തന്റെ ഒൻപത് മക്കളിൽ രണ്ടുപേരെ ദൈവത്തിനു നൽകാൻ മടി കാണിച്ചില്ല. അവരിൽ ടി.ഏ. ഏബ്രഹാം അച്ചൻ (രാജൻ അച്ചൻ) മതാപ്പാറ പള്ളിയുടെ സഹ വികാരിയായി ശുശ്രൂഷ നടത്തിവരവേ 26 വർഷം മുമ്പ് 12.06.1983 ൽ തന്റെ 47–ാം വയസിൽ കർത്താവിൽ നിദ്ര പ്രാപിച്ചു. ടി.എ. ഫിലിപ്പോസ് തരകൻ അച്ചൻ ഇപ്പോൾ തന്റെ പൂർവ്വിക പിതാക്കന്മാരുടെ പാത പിന്തുടർന്ന് മതാപ്പാറ പള്ളിയുടെ വികാരിയായി വളരെ സ്തുത്യർഹമായ നിലയിൽ സേവനം അനുഷ്ഠിക്കുന്നു. താൻ സ്നേഹിച്ചും, ലാളിച്ചും, ഉപദേശിച്ചും, പഠിപ്പിച്ചും വളർത്തിയ തന്റെ മതാപ്പാറ പള്ളിയിലെ ആത്മീയ മക്കളിൽ ഏഴ് പേരെങ്കിലും ആ ധന്യമായ ജീവിതം മാതൃകയാക്കി വൈദീകവൃത്തി സ്വീകരിച്ചിട്ടുണ്ട്.

വന്ദ്യ ടി.എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ മലങ്കര സഭയുടെ ആധുനിക ചരിത്രത്തിൽ അതുല്യ സ്ഥാനം അലങ്കരിച്ചിരുന്ന പ്രതിഭാശാലിയായ ഒരു ആചാര്യ ശ്രേഷ്ഠനായിരുന്നു. 1934 ഡിസംബർ 26 ന് കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന ചരിത്ര പ്രധാനമായ മലങ്കര അസോസിയേഷൻ യോഗത്തിൽ പ. കാതോലിക്കാ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി കൂടി വാഴിക്കുന്ന സുപ്രധാനമായ പ്രമേയം പാസാക്കുന്ന വേളയിൽ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനം 5 വർഷത്തേക്ക് നിജപ്പെടുത്തണമെന്ന അഭിപ്രായം ഉയർന്നുവന്നപ്പോൾ ഒരു കാതോലിക്കാ ജീവിക്കുന്ന കാലം മുഴുവൻ മലങ്കര മെത്രാപ്പോലീത്തയായും ഇരിക്കണമെന്ന് ആ അസോസിയേഷനിൽ എഴുന്നേറ്റ് നിന്ന് ശക്തമായി പ്രസംഗിച്ചത് ടി.എസ്. ഏബ്രഹാം അച്ചനായിരുന്നു (കടപ്പാട്: മലങ്കര സഭയിലെ കാതോലിക്കാമാർ, കെ.വി. മാമ്മൻ കോട്ടയ്ക്കൽ പബ്ലിഷേഴ്സ്).

1965 ഡിസംബർ 28 ന് ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ടി.എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായെ വൈദിക ട്രസ്റ്റിയായി ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. 1934 മുതൽ ഭരണഘടന നിർമ്മാണ കമ്മറ്റിയംഗവും, മാനേജിംഗ് കമ്മറ്റിയംഗവും, വർക്കിംഗ് കമ്മറ്റിയംഗവും ആയിരുന്നു അദ്ദേഹം. സഭാ ഭരണഘടന ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തിയത് ടി.എസ്. ഏബ്രഹാം അച്ചനായിരുന്നു.

1964 ൽ റോമിൽ നടന്ന രണ്ടാം വത്തിക്കാൻ കൗൺസിലിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധിയും പ്രത്യേക നിരീക്ഷകനുമായിരിക്കാനുമുള്ള ഭാഗ്യം അച്ചന് ലഭിച്ചിരുന്നു.

പോൾ ആറാമൻ മാർപ്പാപ്പയുമായി കൂടികാഴ്ച നടത്തുകയും ഉപഹാരങ്ങൾ പരസ്പരം കൈമാറുകയും ചെയ്തു.

അയിരൂർ എം.റ്റി.എച്ച്.എസ്, കോട്ടയം എം.ഡി. സെമിനാരി സ്കൂൾ എന്നിവിടങ്ങളിൽ അദ്ധ്യാപകനായും, മാവേലിക്കര എം.എസ്. ഹൈസ്ക്കൂൾ, തിരുവല്ല എം.ജി.എം. ഹൈസ്ക്കൂൾ എന്നിവിടങ്ങളിൽ ഹേഡ്മാസ്റ്ററായും ദീർഘകാലം സേവനം ചെയ്തിട്ടുണ്ട്. അയിരൂർ മതാപ്പാറ പള്ളിയുടെ ആയുഷ്ക്കാല വികാരി ആയിരുന്നതിനോടൊപ്പം ടി.എസ്. ഏബ്രഹാം അച്ചൻ ചെമ്പൻമുഖം, കുരിശുമുട്ടം, കുറ്റിയാനി, കീക്കോഴൂർ, ഇടപ്പാവൂർ എന്നീ ദേവാലയങ്ങളുടെ സ്ഥാപകനും വികാരിയുമായിരുന്നിട്ടുണ്ട്. വഞ്ചിത്തറ, മാരാമൺ, കാട്ടൂർ, വയലത്തല, തോട്ടമൺ, മലേഷ്യ, സിംഗപ്പൂർ, മദ്രാസ് എന്നിവിടങ്ങളിലും വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയുടെ ആപൽഘട്ടങ്ങളിൽ പ. കാതോലിക്കാ ബാവാമാരോടും അഭിവന്ദ്യ പിതാക്കന്മാരോടും ചേർന്ന് നിന്ന് ധീരമായ നേതൃത്വവും ഉപദേശവും നൽകിയ തെങ്ങുംതോട്ടത്തിൽ ടി.എസ്. ഏബ്രഹാം അച്ചനോട് മലങ്കര സഭ എന്നെന്നും കടപ്പെട്ടിരിക്കുന്നു. ഒരു മേല്പട്ടക്കാരന്റെ പരിവേഷത്തോടെ, മോടിയിലും നടപ്പിലും ശാലീനതയും കുലീനത്വവും ഒത്തുസൂക്ഷിച്ചിരുന്ന ആ കർമ്മയോഗിയുടെ ചരമ രജത ജൂബിലിയുടെ നിറവിൽ എന്റെ വന്ദ്യ ഗുരുനാഥന് ഒരായിരം പുഷ്പാഞ്ജലികൾ.

**വെരി. റവ. എം.ഡി. യൂഹാനോൻ റമ്പാൻ**
(പരുമല സെമിനാരി)

25-ാം പേജിൽ നിന്നു തുടർച്ച

ത്തിൽ പുറത്തിറങ്ങുകയുണ്ടായി. Through the Corridors of Power എന്ന ആത്മകഥയും My years with Indira Gandhi, The Perils of Democracy, India in the New Milennium എന്നീ പുസ്തകങ്ങളും അദ്ദേഹത്തിന്റെ രചനാ വൈഭവത്തേയും പാണ്ഡിത്യത്തേയും കൂടുതൽ പ്രസ്പഷ്ടമാക്കുന്നവയാണ്. വിവിധ രാഷ്ട്രീയ കാരണങ്ങളാൽ അർഹമായ രാഷ്ട്രപതിസ്ഥാനത്തേയ്ക്കുള്ള നാമനിർദ്ദേശം പരിഗണിക്കപ്പെടാതെ പോയെങ്കിലും, 1999-ൽ ദേശീയ രാഷ്ട്രീയ ഭരണനിർവ്വഹണ സംവിധാനത്തിന് സമഗ്രസംഭാവനകൾ നൽകിയ പ്രമുഖർക്ക് നൽകി വരുന്ന 'കാഞ്ചി പരമാചാര്യ അവാർഡ്' ശ്രീ. പി. സി. അലക്സാണ്ടറെ തേടിയെത്തി എന്നുള്ളത് അദ്ദേഹത്തിന്റെ സേവനങ്ങൾക്ക് രാഷ്ട്രം നൽകിയ ഉചിതമായ അംഗീകാരമായി മാറി.

അധികാരത്തിന്റെ ഇടനാഴികളിൽകൂടി സഞ്ചരിച്ച് ഔന്നത്യങ്ങളിൽ എത്തിയപ്പോഴും, അധികാര പ്രമത്തതെല്ലും ബാധിക്കാതെ ആത്മീയ നിറച്ചാർത്തുകൾ കൊണ്ടലങ്കരിച്ച ധാർമ്മിക ജീവിതത്തിന്റെ വക്താവാകുവാൻ, നിസ്വാർത്ഥ മാനവ സേവനം എന്ന ഒറ്റ ലക്ഷ്യം മുന്നിൽകണ്ട് നിശ്ചയദാർഢ്യത്തോടെ പ്രവർത്തിച്ച ഒരു നിർമ്മല കർമ്മയോഗിയെ പി. സി. അലക്സാണ്ടറിൽ നമുക്ക് ദർശിക്കുവാൻ സാധിക്കും. മലങ്കരസഭയുടെ ദേശീയസ്വഭാവത്തേയും സ്വാതന്ത്ര്യത്തേയും കുറിച്ചുള്ള സ്വപ്നങ്ങൾക്ക് മാത്രം വിശ്രമം നൽകാതെ ഇപ്പോൾ മദ്രാസിൽ വിശ്രമജീവിതം നയിക്കുന്ന അദ്ദേഹത്തിന്റെ ജീവിതവും ദർശനവും പുതിയ തലമുറയ്ക്ക് തീർച്ചയായും പ്രചോദനമാകും എന്നതിന് രണ്ട് പക്ഷമില്ല. ദൈവരാജ്യ സ്വഭാവം കൂടുതൽ അനുഭവവേദ്യമാകുന്ന ഒരു സഭയേയും, ധാർമ്മികത കൂടുതൽ പുലരുന്ന ഒരു സമൂഹത്തേയും കുറിച്ചുള്ള സ്വപ്നങ്ങൾക്ക് ചിറകുകൾ നൽകുവാൻ ഈ മഹനീയ വ്യക്തിത്വം ധന്യമായി തന്റെ ജീവിത സമര്യ ഇനിയും ദീർഘനാൾ തുടരട്ടെ എന്ന് ആശംസിക്കുന്നു. ■

# പൗലോസ് ശ്ലീഹായുടെ ആത്മീയ ദർശനങ്ങൾ

ഇലവുക്കാട്ട് ഗീവർഗീസ് റമ്പാൻ, കൊഴുവല്ലൂർ

പരിശുദ്ധനായ പൗലോസ് ശ്ലീഹാ ഫിലിപ്പിയർക്ക് എഴുതിയ ലേഖനം മൂന്നാം അദ്ധ്യായത്തിൽ ആത്മീയ മനുഷ്യന്റെ ഒൻപത് ഭാവങ്ങൾ അഥവാ ദർശനങ്ങളെ ഈ ഭാഗത്ത് കാണുവാൻ സാധിക്കും.

**1. കർത്താവിൽ സന്തോഷിപ്പിൻ**

ആത്മീയ സന്തോഷം പൗലോസ് ശ്ലീഹായുടെ ഒരു മുഖ്യ വിഷയമാണ്. ഈ ലേഖനത്തിൽ പല പ്രാവശ്യം എടുത്തുപറയുന്ന കാര്യമാണ് യേശുക്രിസ്തുവിലുള്ള ഒരു ഭക്തന്റെ സന്തോഷത്തെപ്പറ്റി. കഷ്ടതയിലും സന്തോഷിക്കുന്ന മാതൃക ആത്മീയ ജീവിതത്തിന്റെ പ്രധാന ലക്ഷണമായിട്ടാണ് ദർശിക്കുന്നത്. വീണ്ടും വീണ്ടും മടിയില്ലാതെ ഇതെപ്പറ്റി ഓർപ്പിക്കുന്നതിൽ അദ്ദേഹം സന്തോഷം കണ്ടെത്തുന്നു. (3:1)

**2. ആത്മീയ ജീവിതം സൂക്ഷ്മതയോടെ പരിപാലിക്കണം (3:2)**

സത്യമാർഗ്ഗത്തിൽ നിന്നും കുഞ്ഞാടുകളെ തെറ്റിക്കുന്നവരെപ്പറ്റി കഠിന വാക്കുകളാണ് പൗലോസ് ശ്ലീഹാ ഉപയോഗിക്കുന്നത്: "പട്ടികളെ സൂക്ഷിപ്പിൻ, വിച്ഛേദനക്കാരെ സൂക്ഷിപ്പിൻ; ആകാത്തവേലക്കാരെ സൂക്ഷിപ്പിൻ; ജഡത്തിൽ ആശ്രയിക്കുന്നവരെ സൂക്ഷിപ്പിൻ". ആത്മീയ ജീവിതം അർത്ഥമുള്ളതായിത്തീരണം എങ്കിൽ സൂക്ഷ്മതയോടുകൂടെ ജീവിതത്തെക്കാണുവാനും ആഗ്രഹങ്ങളെ നിയന്ത്രിക്കുവാനും, പ്രലോഭനങ്ങളെ അതിജീവിക്കുവാനും കഴിയണം. ജാഗ്രത പാലിക്കുന്നതിനെപ്പറ്റി നമ്മുടെ രക്ഷകനും പഠിപ്പിക്കുന്നുണ്ട്. കർത്തൃപ്രാർത്ഥനയിൽ 'പരീക്ഷയിലേക്ക് പ്രവേശിപ്പിക്കരുതേ' എന്ന് പ്രാർത്ഥിക്കുന്നു. സത്യവിശ്വാസത്തിനു വിപരീതമായി പ്രവർത്തിക്കുന്ന ധാരാളം സുവിശേഷകരെ കാണാം. സുവിശേഷം സുഖലോലുപതയുടേതാണ് എന്ന് പ്രചരിപ്പിക്കുന്ന പ്രൊഫഷനലായ നേതാക്കളേയും ഇന്ന് ധാരാളം കാണുന്നു.

**3. ജഡത്തിൽ ആശ്രയിക്കാതിരിക്കുക (3:3-7)**

ആത്മാവിന് ശരീരത്തെ കൂടാതെയോ, ശരീരത്തിനു ആത്മാവിനെ കൂടാതെയോ ജീവിക്കാൻ സാധിക്കയില്ല. ഒരു വ്യക്തിയിൽ ശരീരം, ആത്മാവ്, മനസ് എന്നീ മൂന്നു ഘടകങ്ങളുണ്ട്. ഭൗതിക ജീവിതത്തിന് ശരീരവും മനസ്സും മതിയാകും. ആത്മീയ ജീവിതത്തിൽ ശരീരവും മനസ്സും രൂപാന്തരപ്പെട്ട് ആത്മാവുമായി ഒന്നായിത്തീരുന്നു. മനസിന്റെ പ്രേരണയാൽ ഉണ്ടാകുന്ന ശാരീരികമായ ചേഷ്ടകളെ നിഗ്രഹിക്കുകയും ശ്രേഷ്ഠമായ ആത്മീയ ദർശനത്തിൽ വ്യാപരിക്കുകയും ചെയ്യുമ്പോഴാണ് ദൈവവുമായിട്ടുള്ള ബന്ധത്തിലേക്ക് നാം ആയിത്തീരുന്നത്. യേശു തമ്പുരാൻ ശിഷ്യന്മാരിൽ നിന്നും ആവശ്യപ്പെടുന്നതും ഇതുതന്നെയാണ്. ഒരുവൻ എന്നെ പിൻപറ്റാൻ ആഗ്രഹിക്കുന്നു എങ്കിൽ ലോകത്തിലുള്ളതെല്ലാം ത്യജിച്ച് തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ.

**4. ക്രിസ്തുവിലുള്ള പരിജ്ഞാനം നേടുക (3:8)**

പൗലൊസ് ശ്ലീഹായുടെ ക്രിസ്തു ശാസ്ത്രത്തിന്റെ ഒരു മുഖ്യ പഠിപ്പിക്കലാണ് 'ക്രിസ്തുവിൽ ആയിരിക്കുന്ന' അവസ്ഥ (In Christ Experience). വിശ്വാസി ക്രിസ്തുവിനോടു കൂടെ ചേർന്ന് ഒന്നായിത്തീരണം. എങ്കിൽ മാത്രമേ ക്രിസ്തു വിജ്ഞാനം നമ്മിൽ വെളിപ്പെടുകയുള്ളൂ. വിശ്വാസികളുടെ ആളത്വം ക്രിസ്തുവിന്റെ ആളത്വമായി സംയോജിക്കണം. മനുഷ്യൻ ദൈവം നൽകിയ സാദൃശ്യത്തിലും, ഛായയിലും വളർന്ന് പൂർണ്ണത പ്രാപിക്കുക എന്നതാണിതുകൊണ്ട് വിവക്ഷിക്കുന്നത് എന്ന് നിസായിലെ ഗ്രീഗോറിയോസ് ഓർമ്മിപ്പിക്കുന്നു. പരിമിതികൾ ഉള്ള സൃഷ്ടിക്ക് പരിമിതിക്കതീതനായ ദൈവത്തെ കാണുവാനും അറിയുവാനും സാധിക്കയില്ല. മറ്റ് സൃഷ്ടിക്കുപരിയായി ലഭിച്ച ദൈവ സാദൃശ്യവും ഛായയും മനുഷ്യൻ വളർത്തിയെടുക്കുന്നതു മൂലമേ ദൈവവിജ്ഞാനീയത്തിലേക്കും, ക്രിസ്തുവിജ്ഞാനീയത്തിലേക്കും വളരുവാൻ സാധിക്കൂ.





**5. ലഭിച്ചു എന്നോ, തികഞ്ഞവനായി എന്നോ അല്ല (3:12).**

ആത്മീയ ജീവിതത്തിന്റെ പൂർണ്ണത സൃഷ്ടിക്ക് ഒന്നിനും തന്നെ അവകാശപ്പെടാൻ സാധിക്കയില്ല. ഇന്ന് എല്ലാം തികഞ്ഞവർ എന്ന് അവകാശപ്പെടുകയും, അഭിമാനിക്കുകയും, സ്വയം പുകഴ്ത്തുകയും ചെയ്യുന്ന അനേകരെ കാണാൻ സാധിക്കും. അത് ലൗകികമായ ഒരു സമീപനമാണ്. ദൈവികമല്ല എന്നോർക്കണം. പൂർണ്ണത ദൈവത്തിനു മാത്രമുള്ളതാണ്. സൃഷ്ടി പൂർണ്ണതയ്ക്കായി കാംക്ഷിച്ചുകൊണ്ട് പ്രയാണം ചെയ്യുന്നു (റോമ. 8:22–23) ഇത് നില്ക്കാത്ത ഒരു അന്വേഷണവും പ്രയാണവും ആണ്. ആയതിനാൽ പൗലോസ് ശ്ലീഹാ ഓർപ്പിക്കുന്നത്: "ലഭിച്ചുകഴിഞ്ഞു എന്നോ, തികഞ്ഞവനായി എന്നോ, അല്ല (3:12)

**6. മുമ്പിലുള്ളത് നേടുവാനുള്ള അഭിവാഞ്ച (3:14)**

ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയായി മാറിക്കഴിഞ്ഞിരിക്കുന്നു. പഴയത് മാറി എന്നതുപോലെ പിമ്പിലുള്ളത് പൂർണ്ണമായും മറന്ന് മുമ്പിലുള്ളതിലേക്ക് പ്രയാണം ചെയ്യുകയാണ് ഓരോ ക്രിസ്ത്യാനിയുടേയും ആത്മീയ ലക്ഷ്യം. 'ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുന്നിനായി ലാക്കിലേക്ക്' ഒരു ഓട്ടക്കാരനെപ്പോലെ ഓടുന്ന പ്രകൃതമാണ് ആത്മീയ മനുഷ്യന് ഉണ്ടാകേണ്ടത്. ഓട്ടക്കളത്തിൽ ഓടുന്നവരുടെ ലക്ഷ്യം എപ്പോഴും മുമ്പോട്ടാണ്. പൗലോസിന്റെ ജീവിതത്തിൽ നിന്നും എടുത്തു പറയുന്ന സത്യമാണിത്. ദമസ്ക്കോസ് വരെയുള്ള ശൗലും, അതിന് ശേഷമുള്ള പൗലോസും തമ്മിലുള്ള അന്തരം ചിന്തിച്ചാൽ ഇത് മനസ്സിലാക്കാൻ സാധിക്കും. മുടിയനായ പുത്രന്റെ കാര്യത്തിലും, പാപിനിയായ സ്ത്രീയുടെ കാര്യത്തിലും അനുതപിച്ച വലത്തുഭാഗത്തെ കള്ളന്റെ കാര്യത്തിലും ചുങ്കക്കാരനായ സഖായിയുടെ കാര്യത്തിലും എല്ലാം ഈ പ്രത്യേകത ദർശിക്കുവാൻ കഴിയും.

**8. ശ്രേഷ്ഠതയെ അനുകരിക്കുക (3:17)**

ശ്ലീഹാ ഫിലിപ്പ്യരെ ഓർപ്പിക്കുന്നത് എല്ലാവരും അദ്ദേഹത്തെ അനുകരിക്കുകയും താൻ കാണിച്ച മാതൃക പ്രകാരം നടക്കുകയും ചെയ്ക എന്നുള്ള സത്യമാണ്. ഇന്ത്യയിലെ ഓരോ വിശ്വാസിക്കും നമ്മുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹാ ആയിരിക്കണം മാതൃക. ഇന്ന് ധാരാളം ചെറുപ്പക്കാർ വിശ്വാസം വിട്ടു തെറ്റിപ്പോവുന്നത് തെറ്റായ മാതൃകകളെ പിന്തുടരുന്നതുകൊണ്ടാണ്. അതുപോലെ നല്ല പാരമ്പര്യങ്ങളേയും പിൻപറ്റുവാൻ സാധിക്കണം എന്ന് ശ്ലീഹാ ഓർമ്മിപ്പിക്കുന്നു. നമ്മെ ദൈവവചനം പഠിപ്പിച്ച പിതാക്കന്മാരുടെ നല്ല മാതൃകകൾ നാം പിന്തുടരണം എന്നാണ് ശ്ലീഹാ ഓർപ്പിക്കുന്നത്. ഓരോ തലമുറയും വിശ്വാസത്തിൽ നിന്നും വ്യതിചലിക്കാതെ സത്യമാർഗ്ഗത്തിലൂടെ, പിതാക്കന്മാർ കാട്ടിത്തന്ന പാതയിലൂടെ ആത്മീയമായി വളരുന്നതാണ് ഉത്തമം എന്ന് ശ്ലീഹാ പഠിപ്പിക്കുന്നു. ഇന്നും അനേകർ ക്രിസ്തുവിനും പരിശുദ്ധ സഭയ്ക്കും ശത്രുക്കളായി നടക്കുന്നു. അവരുടെ ദൈവം വയറ് എന്ന് അദ്ദേഹം ഓർമ്മിപ്പിക്കുന്നു.

**9. ആത്മീയ മക്കളുടെ പൗരത്വം സ്വർഗ്ഗത്തിലാകുന്നു (3:20)**

'നമ്മുടെ താഴ്മയുള്ള ശരീരത്തെ ക്രിസ്തു തന്റെ മഹത്വമുള്ള ശരീരത്തോടു അനുരൂപമായി രൂപാന്തരപ്പെടുത്തും (3:21) എന്ന് ഓർമ്മിപ്പിക്കുന്നു നിസായിലെ ഗ്രിഗോറിയോസിനോടും, കൈസറിയായിലെ ബസേലിയോസിനോടും ചേർന്ന് ഈ തലമുറയിൽ അറിയപ്പെടുന്ന ദൈവശാസ്ത്രജ്ഞനായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസും ഉൽബോധിപ്പിക്കുന്ന ശ്രേഷ്ഠമായ ചിന്തയാണ് "മനുഷ്യൻ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെപ്പോലെ രൂപാന്തരപ്പെടുകയെന്നതാണ് ആത്യന്തികമായി ദൈവം മനുഷ്യനിൽ നിന്നും ലക്ഷ്യമാക്കുന്നത്." മഹാനായ അത്താനാസിയോസ് ഓർപ്പിക്കുന്നതും മറ്റൊന്നല്ല: 'ദൈവം മനുഷ്യനായത് മനുഷ്യനെ ദൈവമാക്കാൻ വേണ്ടിയാണ്.' എല്ലാ വിശ്വാസികളും ക്രിസ്തുവിൽ രൂപാന്തരപ്പെടണം.

ആത്മീയ ജീവിതത്തെ സൂക്ഷ്മതയോടുകൂടെ കാത്തു പരിപാലിക്കേണ്ടത് വിശ്വാസികളുടെ ദൗത്യമാണ്. വിശ്വാസത്തിൽ നിന്നും പാരമ്പര്യത്തിൽ നിന്നും തെറ്റിപ്പിക്കാൻ ധാരാളം ആളുകൾ നമുക്കിടയിലുണ്ട്. തെറ്റിപ്പോകാനുള്ള മാർഗ്ഗങ്ങളും ലോകത്ത് അനവധിയാണ്. അവിടെ നാം സത്യവിശ്വാസത്തേയും സഭാ പാരമ്പര്യങ്ങളേയും ഉത്തമമായ മാതൃകകളേയും മുറുകെപ്പിടിക്കണം.

ഈ ലോകത്തിൽ ആയിരിക്കുമ്പോൾ എല്ലാം തികഞ്ഞവരായി എന്ന് ആർക്കും അവകാശപ്പെടാൻ സാധിക്കയില്ല. ഇനിയും ലക്ഷ്യത്തിൽ എത്താൻ ധാരാളം ഓടേണ്ടിയിരിക്കുന്നു; പ്രയത്നിക്കേണ്ടിയിരിക്കുന്നു എന്ന പ്രത്യേകത ഏതൊരു വിശ്വാസിക്കുമുണ്ടാകണം. ഈ ലോകത്തിനപ്പുറത്ത് ദൈവം കരുതിയിരിക്കുന്ന ശ്രേഷ്ഠത പ്രാപിക്കാനാണ് ശ്രേഷ്ഠരായവർ എപ്പോഴും യത്നിച്ചു കൊണ്ടിരിക്കുന്നത്. അപ്രകാരമുള്ള ദർശനം വിശ്വാസികൾക്കെല്ലാം ആവശ്യമാണ്. എല്ലാ മതങ്ങളിലും ശ്രേഷ്ഠമായ ആത്മീയ സാക്ഷാത്ക്കാരത്തെപ്പറ്റി പഠിപ്പിക്കുന്നുണ്ട്.

യഥാർത്ഥ ആത്മീയൻ ഭൂമിയിലല്ല പിന്നെയോ സ്വർഗ്ഗത്തിലായ അവസ്ഥയിലാണ്. ശരീരവും, മനസ്സും, ആത്മാവും എല്ലാം സ്വർഗ്ഗത്തിലായിരിക്കുന്ന അവസ്ഥ. ഇതെല്ലാം പ്രാപിച്ച് അനുഗ്രഹം പ്രാപിച്ച പൗലോസ് ശ്ലീഹായുടെ ദർശനം ഇന്ന് നമുക്ക് പാഠമാകട്ടെ. ■




**സഹപാഠ്യ മത്സരങ്ങൾ**

ഡിസ്ട്രിക് തലം കഴിഞ്ഞ് ഭദ്രാസന മത്സരങ്ങൾ ഒക്ടോ. മാസം 10-ന് ക്രമീകരിച്ചിരിക്കയാണല്ലോ. പാടുവാനും പ്രസംഗിക്കുവാനും കഴിവുള്ള കുട്ടികളെ വേണ്ടത്ര പ്രോത്സാഹനം നൽകി ചില ഇടവകകളിൽ പരിശീലനം നൽകുന്നില്ല. എന്നാൽ മറ്റു ചില സ്ഥലങ്ങളിൽ ആരോഗ്യകരമല്ലാത്ത മത്സര മനോഭാവത്തിലേക്കു കുട്ടികളെ നിർബന്ധിക്കുന്നുമുണ്ട്. ഇതു രണ്ടും ആശാവഹമല്ല. കഴിവുള്ള എല്ലാ കുട്ടികൾക്കും വേണ്ടത്ര പരിശീലനവും പ്രോത്സാഹനവും കിട്ടിയിരിക്കണം. അതുപോലെ അസൂയയും, ശത്രുതാ മനോഭാവവും ഇല്ലാതെ സഹോദര സ്നേഹത്തിൽ പരസ്പരം കാണുവാൻ മത്സരത്തിനിടയിലും കുട്ടികൾക്കു കഴിവുണ്ടാകണം. ആത്മീയത നഷ്ടപ്പെടാതെ മത്സരങ്ങൾ നടത്തപ്പെടുവാൻ എല്ലാവരും ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

**സിലബസ് പരിഷ്ക്കരണം:** അതേപ്പറ്റി ഒരു പ്രാഥമിക സമ്മേളനം കൂടി. പ്രസിഡന്റ് തിരുമേനിയുടെ അനുമതിയോടെ ഒരു കോർ കമ്മിറ്റിയെ തെരഞ്ഞെടുത്തിട്ടുണ്ട്. പത്തനാപുരം ട്രെയിനിംഗ് കോളേജ് പ്രൊഫസറായ ബഹു. സാം വി. ഡാനിയേൽ സാർ കൺവീനറായ കമ്മിറ്റിക്ക് നിങ്ങളുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും, കേന്ദ്ര ഓഫീസ് അഡ്രസ്സിൽ അയച്ചുതരണമെന്ന് പ്രത്യേകം താല്പര്യപ്പെടുന്നു.

**എക്സിക്യൂട്ടീവ് കമ്മിറ്റി:** ഒക്ടോ. 24-ാം തീയതി കൂടുവാൻ തീരുമാനിച്ചിട്ടുണ്ട്. ഞാലിയാകുഴിയിലെ പി. എം.ജി. സെന്റർ കൂടുതൽ കാര്യക്ഷമമാക്കുവാൻ പദ്ധതികൾ ആവിഷ്ക്കരിക്കേണ്ടിയിരക്കുന്നു. അതിന്റെ കടം വീട്ടുവാൻ ഇറക്കിയ ബോണ്ടിന് പ്രതീക്ഷിച്ചതുപോലെ സഹകരണം ലഭിച്ചില്ല. ബോണ്ടു വിതരണം ചെയ്യുന്ന കാലാവധി അവസാനിക്കാറാവുന്നു. കാര്യമായി സഹകരിച്ചിട്ടില്ലാത്ത ആ ഭദ്രാസനങ്ങളിലെയും, ഡിസ്ട്രിക്ടുകളിലെയും ഡയറക്ടർമാരും, ഇൻസ്പെക്ടർമാരും ഇക്കാര്യത്തിൽ താല്പര്യം കാണിച്ചു കുറച്ചു തുക സമാഹരിച്ചു നൽകിയാൽ വളരെ നന്നായിരിക്കും.

**കുടുംബ ഭദ്രതാ മാസം:** പരിശുദ്ധ കാതോലിക്കാ ബാവായുടെ ഇതേപ്പറ്റിയുള്ള കല്പന എല്ലാ ഇടവകകളിലും വായിച്ച് അറിഞ്ഞിരിക്കുമല്ലോ. വളരുന്ന തലമുറകളുടെ അധാർമ്മിക ജീവിത ശൈലി, വിവാഹമോചനം, വൃദ്ധ മാതാപിതാക്കളെ അവഗണിക്കൽ തുടങ്ങി ഒട്ടേറെ പ്രശ്നങ്ങൾ നമ്മുടെ കുടുംബങ്ങൾ അഭിമുഖീകരിക്കുന്നുണ്ട്. ചെറുപ്പത്തിലെ കുട്ടികൾക്ക് വേണ്ടത്ര ആദ്ധ്യാത്മിക ശിക്ഷണം ലഭിക്കാതെ പോകുന്നതാണ് ഇതിന്റെയെല്ലാം അടിസ്ഥാനപരമായ കാരണം... കുടുംബ ഭദ്രതാമാസം ആചരിക്കുമ്പോൾ, സൺഡേസ്ക്കൂൾ പഠനം നിർവഹിക്കാതെ ഒരു കുട്ടിയും ഒരു ഭവനത്തിലും ഉണ്ടാകരുതെന്നുള്ള ലക്ഷ്യബോധത്തോടെ ബോധവൽക്കരണ പ്രക്രിയകൾ ഇടവകകളിൽ ഉണ്ടാവണം. സുവിശേഷ പ്രസംഗങ്ങളിൽ കുട്ടികൾ പങ്കെടുക്കേണ്ടതില്ലാ എന്ന രീതിയാണ് പലയിടത്തും കണ്ടുവരുന്നത്. ദൈവവചനത്തിന്റെ കേൾവി പ്രായമുള്ളവരേക്കാൾ പ്രയോജനപ്പെടുന്നത് ഇളം തലമുറയ്ക്കായിരിക്കും. കുടുംബ ഭദ്രതാമാസാചരണം സൺഡേസ്ക്കൂളിലും നവോന്മേഷം കൈവരിക്കുവാൻ ഉതകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ■

INTERNATIONALLY-ACCLAIMED

MAGICIAN

# SAMRAJ (30-member troupe)

PRESENTS

# MIRACULA ( PART - II )

(A HORROR MAGIC SHOW WITH INTERNATIONAL DIMENSION)

അമേരിക്ക, ന്യൂസിലാന്റ്, ആസ്ട്രേലിയ തുടങ്ങിയ
രാജ്യങ്ങളിലെ പര്യടനത്തിനു ശേഷം
നവംബർ 1 മുതൽ കേരളത്തിൽ.




**SAMRAJ WORLD OF MAGIC**

Mavelikara,Alapuzha Dist.Kerala State,India- 690 110

**Tel: 9447454545, 0479 2302231, 9447244022 (Off)**

**E-mail: magiciansamraj@gmail.com Web site: www.magiciansamraj.com**




# മലങ്കരസഭ
## പദപ്രശ്നം




8

| | | | | | | |
|---|---|---|---|---|---|---|
| 1 | 2 | | | 3 | | |
| 4 | | ■ | 5 | | 6 | |
| | 7 | | 8 | | | 9 |
| 10 | | 11 | | | | |
| | | 12 | | | ■ | |
| | ■ | 13 | 14 | | 15 | |
| 16 | | | 17 | | | |

### വലത്തോട്ട്

1. മോശയുടെ അഞ്ചാം പുസ്തകം (7)
4. യേശുവിന് ദാഹിച്ചപ്പോൾ നൽകിയത് (2)
5. ചീത്തത്തരം, പൊട്ടച്ചൊൽ എന്നിവയോടൊപ്പം അരുതാത്തതായി പൗലോസ് പറയുന്നത്. (4)
7. പിറവിക്കുരുടനെ ബാധിച്ചിരുന്ന രോഗം (3)
8. യേശുവിന്റെ വളർത്തുപിതാവ് യൗസേഫിന്റെ തൊഴിൽ ചെയ്തിരുന്നവരെ വിളിച്ചിരുന്ന പേര് (3)
10. എല്ലാവരും നല്ലവണ്ണം നിന്നുകൊണ്ട് ഏറ്റു ചൊല്ലേണ്ട പട്ടക്കാരന്റെ പ്രാർത്ഥന. (6)
12. ഹവ്വായ്ക്ക് ജീവനുള്ളവരുടെയെല്ലാം.... എന്നൊരു വിശേഷണമുണ്ട് (3)
13. റിബേക്കായുടെ........ആയിരുന്ന ദെബോറയെ ബഥേലിനുതാഴെ കരുവേലകത്തിന്റെ കീഴിൽ അടക്കി (2)
14. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് ഇവക്ക് പൊതുവിൽ പറയുന്ന പേര്? (2)
15. പെൺകുട്ടി എന്നർത്ഥം, യേശു 12 വയസ്സുള്ള ഒരു പെൺകുട്ടിയെ ഉയിർപ്പിച്ചിരുന്നു (2)
16. കൈക്കൂലിക്കു സമാനമായി ബൈബിളിൽ പറഞ്ഞിരിക്കുന്ന ഒരു വാക്ക് (3)
17. ദാസി എന്നർത്ഥത്തിൽ, പഴയ നിയമങ്ങളിൽ ഉപയോഗിക്കുന്ന വാക്ക് (4)

### താഴോട്ട്

1. വെളിച്ചം ഉണ്ടാക്കിയ ദൈവം, അവയ്ക്ക് വാഴാൻ കൽപ്പിച്ചു നൽകിയ സ്ഥലം (6)
2. അത്ഭുതം കാണിക്കാനും, ചെങ്കടൽ പിളർക്കാനും മോശ ഉപയോഗിച്ച സാധനം (2)
3. പരീശന്മാരുടെയും സാദൂക്യരുടെയും ദുഷ്ട ഉപദേശത്തിന് യേശു നൽകിയ വിശേഷണം (5)
6. സ്ക്കൂൾ കുട്ടികൾക്കായി ഉപയോഗിച്ചു വരുന്ന ഒരു വാഹനം (2)
7. യഫ്ളേത്തിന്റെ പുത്രന്മാരിൽ ഒരുവൻ (3)
9. മന്ന.........പോലെയും, വെള്ള നിറമുള്ളതും, തേൻകൂട്ടിയ ദോശയോടൊത്ത് രുചിയുള്ളതുമായിരുന്നു (5)
11. ഇത് ഉണ്ടാകുന്നവർ ഭാഗ്യവാൻമാരാണെന്ന് യേശു ഉപദേശിച്ചു. (4)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**പദപ്രശ്നം,**
**മലങ്കരസഭ മാസിക**
**കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ., കോട്ടയം-38**

ഉത്തരങ്ങൾ അയയ്ക്കേണ്ട
അവസാന തീയതി : 10-11-2009

## പദപ്രശ്നം - 6 ശരിയുത്തരം അയച്ചവർ

**വിജയി:- ആനിയമ്മ തോമസ്, തിരുവല്ല**

2. അന്നമ്മ തോമസ്, താനെ; 3. അന്നമ്മ ചാക്കോ, നിരണം; 4. അമ്മിണി യോഹന്നാൻ, കുളനട; 5. അന്നമ്മ എബ്രഹാം, പേരൂർക്കട; 6. അമ്മിണി സഖറിയ, പഴഞ്ഞി; 7. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 8. പി. സി. അലക്സാണ്ടർ, തട്ടാരമ്പലം; 9. ആഷ്ന അലക്സ്, റാന്നി; 10. ആശിത ആൻ കുരുവിള, കടവന്ത്ര; 11. കെ. കെ. എബ്രഹാം, നെടുങ്ങാടപ്പള്ളി; 12. ഏലിയാമ്മ സക്കറിയ, കൊൽക്കത്ത; 13. ഏലമ്മ എബ്രഹാം, കളമശേരി; 14. ഏലിയാമ്മ ഗീവർ, കുന്നംകുളം; 15. ഏലിയാമ്മ ജോർജ്, മിറാ റോഡ്, മുംബൈ; 16. ഏലിയാമ്മ തോമസ്, നിരണം; 17. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ; 18. ഏലിയാമ്മ ജോൺ, കോട്ടയം-33; 19. ഏലിയാമ്മ ശാമുവേൽ, ഡോം. വില്ലി, മുംബൈ; 20. ഏലിയാമ്മ പൗലോസ്, വയനാട്; 21. എലിസബത്ത് തോമസ്, തിരു.; 22. എൽസമ്മ വർഗീസ്, അടൂർ; 23. ബേബി ഡേവിഡ്, തൃശൂർ4ച 24. ബെൻസി വിൽസൺ, നരിയാപുരം; 25. ബ്ലെസ്സി സൂസൻ ഈപ്പൻ, നിരണം; 26. ബാബു വർഗീസ്, മാവേലിക്കര; 27. ചിന്നമ്മ ജോൺ, തിരു.; 28. ചെറിയാൻ തോമസ്, പത്തനാപുരം; 29. ഡെയ്സി തോമസ്, പുതുപ്പാടി; 30. ഡാനിയേൽ കെ. കെ. തിരുവല്ല; 31. ജോർജ് ജോൺ, പാമ്പാക്കുട; 32. ഗ്രേസി പീറ്റേഴ്സ്, ഓമല്ലൂർ; 33. ഗ്രേസ് വർഗീസ്, ഹെബ്ബാൾ, ബാംഗ്ലൂർ; 34. ഹന്ന പുന്നൂസ്, അയ്മനം, കോട്ടയം; 35. ജേക്കബ് റ്റി. ജി. അഴൂർ, പത്തനംതിട്ട; 36. ജിജു ജോർജ്, ഭിലായ്; 37. ജോർജ് വർഗീസ്, പത്തനംതിട്ട; 38. ലിസ്സി വർഗീസ്, തിരുവല്ല; 39. ലീലാ പൗലോസ്, ചാലക്കുടി; 40. ലില്ലിക്കുട്ടി മാത്യു, കൊച്ചറ; 41. ലതാ രാജു, പറക്കോട്; 42. ലീലാമ്മ ജോർജ്, ജലഹള്ളി, ബാംഗ്ലൂർ; 43. ലാലമ്മ സക്കറിയ, പാലക്കാട്; 44. മേരിക്കുട്ടി അലക്സാണ്ടർ, തിരു.; 45. മറിയാമ്മ വർക്കി, തിരു.; 46. മറിയാമ്മ സൈമൺ, അംബർനാഥ്; 47. കെ. മേരിക്കുട്ടി മാത്യു, അരീപ്പറമ്പ്, കോട്ടയം; 48. മേരിക്കുട്ടി ജേക്കബ്, നിരണം; 49. മിനി സ്ക്കറിയ, ജയ്പൂർ; 50. മോളി മാത്യൂസ്, നാരങ്ങാനം; 51. മറിയാമ്മ വർഗീസ്, രുൺഗാർപൂർ; 52.മേരിക്കുട്ടി കോശി, മാവേലിക്കര; 53. റ്റി. സി. മാത്തപ്പൻ, കുന്നംകുളം; 54. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 55. ഓമന ചാക്കോ,നിരണം; 56. പോൾ സണ്ണി, ഓണക്കൂർ; 57. റേച്ചൽ അലക്സാണ്ടർ, പൂന-12; 58. റോസമ്മ തങ്കച്ചൻ, ജയ്പൂർ; 59. രെഞ്ചിനി റജി, കളമശേരി; 60. റാഹേലമ്മ തോമസ്, തുവയൂർ സൗത്ത്; 61. ശാന്തമ്മ കുരുവിള, കൊൽക്കത്ത; 62. സൂസമ്മ മാത്യു, നാരങ്ങാനം; 63. സൂസമ്മ രാജൻ, കൊൽക്കത്ത; 64. സുജ മോൻസി, ജലഹള്ളി, ബാംഗ്ലൂർ; 65. സാറാമ്മ മാത്യൂസ്, ഐക്കാട്, അടൂർ; 66. സാറാമ്മ ഐസക്, ആറ്റുവ, പന്തളം; 67. സൂസൻ മാത്യു, ചെമ്പുമുക്ക്, കൊച്ചി-21; 68. ശോശാമ്മ തോമസ്, കൈതക്കോട്; 69. തോമസ് വി. ഐ. കറ്റാനം; 70. തങ്കമ്മ ഈപ്പൻ, നിരണം; 71. തങ്കമ്മ എബ്രഹാം, കൊടുകുളഞ്ഞി; 72. ഉണ്ണി വർഗീസ്, പെരിങ്ങര, തിരുവല്ല; 73. എ. കെ. വർഗീസ്, അറുനൂറ്റിമംഗലം; 74. യോഹന്നാൻ റ്റി.വി. മുംബൈ; 75. യോഹന്നാൻ ശമുവേൽ, നിലമ്പൂർ.

### പദപ്രശ്നം-6-ശരിയുത്തരം

| | | | | | | |
|---|---|---|---|---|---|---|
| 1 പ്ര | 2 ഭാ | തം | 3 ന | 4 വ | 5 പൊ | 6 ലി |
| 7 ത്യാ | ഗം | ■ | 8 മ | 9 ക | ൻ | ല്ലി |
| 10 ശ | വ | സം | സ് | ക്കാ | രം | ■ |
| 11 പു | 12 ക | ■ | ര | 13 അ | ണി | യം |
| 14 ന | ര | ൻ | ക്ര | ക്സ | ഭം | 15 ലൂ |
| രു | ടി | 16 നാ | മം | 17 പൗ | ലോ | സ് |
| ത്ഥാ | 18 ആ | ബോ | ■ | ര | 19 ശ | ക്തി |
| നം | 20 മ | ത്ത് | ■ | ത്വം | 21 നി | ശ |

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക:
**ഫാ. തോമസ് മാത്യു, കൊട്ടാരക്കര**
**ഫോൺ: 9847555113)**

ധ്യാനപംക്തി

# വചന വിചിന്തനം

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

ഒക്ടോ. 11

## സ്ലീബായ്ക്കു ശേഷം നാലാം ഞായറാഴ്ച

*(വി. ലൂക്കോസ് 16: 9-17)*

വചനഭാഗത്തിന്റെ ആദ്യപാദം ബുദ്ധിയുള്ള കാര്യവിചാരകത്വത്തിന്റെ അതിജീവനമാണ് വ്യക്തമാക്കുന്നത്. അനീതിയുള്ള ധനത്തെക്കൊണ്ട് അന്യായമായി ധനം സമ്പാദിക്കുന്നവൻ അതിൽ തന്നെ അന്ധനാകരുത് എന്നൊരു വ്യാഖ്യാനം ഇതിനുണ്ട്. അപകടങ്ങൾ പതിയിരിക്കുന്നിടത്ത് നിലനിൽപ്പുതന്നെ ഭീഷണിയാകുന്നിടത്ത് പുതിയ ചിന്തരൂപപ്പെടുത്തണമെന്ന് യേശു പറഞ്ഞുവയ്ക്കുകയാണ്. എല്ലാവരാലും തിരസ്ക്കരിക്കപ്പെടുന്നവൻ എപ്പോഴെങ്കിലും "ഭ്രഷ്ട്" കല്പ്പിക്കപ്പെടുമ്പോൾ സ്വീകരിക്കപ്പെടാനുള്ള മാർഗ്ഗം ആരായണം. അധികാരത്തിന്റെ തമസ്സിൽ ഉന്മത്തനായിരിക്കുന്നവൻ ഭ്രഷ്ട് കല്പ്പിക്കപ്പെടുന്ന നിമിഷത്തെപ്പറ്റി ചിന്തിക്കാതിരിക്കുന്നിടത്താണ് അയാൾ അഹന്താപരമായ അധികാരിയായി മാറുന്നത്. നിവൃത്തികേടുകൊണ്ടാണ് അധികാരിയെ ആദരിക്കുന്നതെങ്കിൽ ആ സമൂഹത്തിൽ അയാളുടെ ഭ്രഷ്ട് ഭീകരമായിരിക്കും. അധികാരശൂന്യതയിൽ അധികാരി ആദരിക്കപ്പെടുന്നിടത്താണ് അയാൾ സ്ഥിരപ്രസക്തനാകുന്നത്. ഇന്നിന്റെ പരിതോവസ്ഥയിൽ കസേര നഷ്ടപ്പെട്ടവൻ കാല്ക്കാശിനു വകയില്ലാത്തവൻ എന്നൊരുപ്രമാണം രാഷ്ട്രീയത്തിലും മതത്തിലും നിലനിൽക്കുന്നു. ആൾക്കൂട്ടങ്ങൾ, ആദരങ്ങൾ എപ്പോഴും അധികാരികളെ അന്ധരാക്കുന്നതാണ്. ഇതുപങ്കുവയ്ക്കുന്നത് ഒരു ഭ്രാന്തിന്റെ നയമാണ്. വിധേയപ്പെട്ടവൻ വിധികർത്താവാകുന്ന നിമിഷവും വന്നുചേരും. ആൾക്കൂട്ടം വിധേയപ്പെടുന്നത് സുഖാനുഭവമാണ്. ആൾക്കൂട്ടം വിധികർത്താവാകുന്നത് അതിഭീതിതവുമാണ്. ആൾക്കൂട്ടത്തിന്റെ വിധേയപ്പെടലിലും വിധിക്കലിലും തകർന്നടിയാത്തവനാണ് അന്തസ്സുള്ള അധികാരി.

യേശുതമ്പുരാൻ അക്കാലത്ത് ബുദ്ധിയില്ലാത്ത കാര്യസ്ഥന്മാരിൽ നിന്ന് ബുദ്ധിയുള്ള കാര്യസ്ഥന്മാരായി വളരണമെന്ന് ഉദ്ബോധിപ്പിക്കുകയാണ്. ലഭ്യമായ വിഭവങ്ങൾ മറ്റുള്ളവർക്കുകൂടി പങ്കിട്ട് അവരുടെ ഹൃദയത്തിൽ ഇടം നേടണമെന്ന് വ്യക്തമാക്കുകയാണ് ഇവിടെ. അന്യായമായി ചൂഷണം ചെയ്യുന്നവൻ തന്റെ നിലനിൽപ്പിനുവേണ്ടിയെങ്കിലും ചില ഇളവുകൾ ചെയ്യേണ്ടതുണ്ടെന്ന് കർത്താവ് പറയുകയാണ്. യജമാനന്റെ വിഭവങ്ങൾ ദുർവിനിയോഗം ചെയ്യാനല്ല യേശു പഠിപ്പിക്കുന്നത്. തന്റെ മാർഗ്ഗങ്ങളിലെ അപഭ്രംശങ്ങളെ തിരുത്തണം എന്നാണ്. ടിബറ്റിലെ സന്യാസിമാരെ പറ്റിയുള്ള ഒരു ചിന്തയുണ്ട്, സന്യാസിയുടെ ആദ്യപാദം പരചൂഷണത്തിന്റേതാണ്. മരുഭൂമി വെള്ളം ഊറ്റിക്കുടിക്കുന്നതുപോലെ സമൂഹത്തിലെ എല്ലാ വിഭവങ്ങളും തന്നിലേയ്ക്ക് സന്നിവേശിപ്പിക്കുന്നു. അവരെ കഠിനആശ്രമക്കാരാക്കണം എന്നാണ് പ്രമാണം. രണ്ടാം പാദത്തിലുള്ളവർ വനപ്രദേശം പോലെ പുഷ്ടിയുള്ളവരാണ്. അയാൾ മറ്റുള്ളവരിലേയ്ക്ക് പ്രവഹിക്കും പങ്കിടും. സമൂഹം അവരെ സ്വാധീനിക്കുകയില്ല. അവർ സമൂഹത്തെ സ്വാധീനിക്കും. മൂന്നാം പാദത്തിലുള്ളവർ തങ്ങളുടെ അസ്തിത്വത്തെ പൂർണ്ണമായി സമൂഹത്തിലേയ്ക്ക് സന്നിവേശിപ്പിക്കുന്നു. സമൂഹത്തിൽ നിന്ന് അവർക്ക്



കഴിഞ്ഞ ഒരു വർഷം 'മലങ്കര സഭ' മാസികയിൽ വചന വിചിന്തനം എഴുതിയിരുന്നത് ഫാ. ഷാലു ലൂക്കോസ് തിരുമംഗലമാണ്. ആഴമായ ചിന്തകൾ സുന്ദരമായ ഭാഷയിലൂടെ പൊരുൾ തിരിച്ച വന്ദ്യ അച്ചനോടുള്ള നന്ദിയും സ്നേഹബഹുമാനങ്ങളും മാന്യവായനക്കാർക്കുവേണ്ടി അറിയിക്കുന്നു. തിരുവനന്തപുരം ഭദ്രാസനത്തിൽപെട്ട ബഹു. അച്ചൻ ധ്യാനഗുരുവും പ്രസംഗകനും എഴുത്തുകാരനുമാണ്. ഇടവക-സുവിശേഷ പ്രവർത്തനങ്ങളിൽ തുടർന്നും ശോഭിക്കുവാൻ ദൈവം ഉപയോഗിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. - **പത്രാധിപർ.**

ഒന്നും നേടാനില്ല. അയാൾ തന്നെ ആനന്ദവും ആനന്ദ പൂർണ്ണതയിലുമാണ്. ആനന്ദപൂർണ്ണമായി നൽകപ്പെടുന്നിടത്താണ് കാര്യവിചാരകത്വങ്ങൾ ശരിയാകുന്നത്.

**1. അനുഭവസ്ഥർ അതിജീവനത്തിന്റേതാകണം.**

ധനത്തെ അന്യായം, അനീതി എന്നിങ്ങനെ വ്യാഖ്യാനിക്കുമ്പോൾ തന്നെ ന്യായം, നീതി എന്നിവയെ പരിപാലിക്കുവാൻ ഇത് ആവശ്യ ഘടകമാകുന്നുണ്ട്. അനീതിയുള്ള മാമോൻ എന്ന അവസ്ഥയെ അത് അതിജീവിക്കുമ്പോഴാണ് ദൈവീകപ്രസക്തമാകുന്നത്. സ്വാർത്ഥപരമായ ധനസമ്പാദനവും സമീപനവും അനുഭവസ്ഥന്റെ തന്നെ അതിജീവനമില്ലാത്തതാണ്. എന്നാൽ നിസ്വാർത്ഥമായ ധനസമീപനം അനുഭവസ്ഥന്റെ അതിജീവിക്കലാണ്. യജമാനനുകൊടുക്കാനുള്ള വിഹിതം കൂടുതൽ എഴുതി അതു തനിക്കുവേണ്ടി ചൂഷണം ചെയ്യുന്നവൻ യജമാനന്റെ അപ്രീയത്തിനുപാത്രമാകുമ്പോൾ തനിക്കുവേണ്ടിയുള്ളതെല്ലാം ഇളച്ചുകൊടുത്ത് യജമാനന്റെ വിഹിതം മാത്രം വാങ്ങി കടക്കാരുടെ സ്നേഹത്തിന് പാത്രമാകുന്നു. അനുഭവതലത്തിലൂടെ അതിജീവിക്കുന്ന ഒരുവന്റെ ചിത്രമാണ് ഇവിടെ വ്യക്തമാക്കുന്നത്. അനുഭവതലത്തിലൂടെ ഓരോരുത്തരും അതിജീവിക്കണമെന്ന് സുവിശേഷഭാഗത്തിലൂടെ യേശു നിരന്തരം പറഞ്ഞുവയ്ക്കുന്നുണ്ട്. ജീവൻ തന്നെ എപ്പോഴും പുതുമയാണ്. ഓരോ ശ്വാസവും ഓരോ കോശവിഭജനവും പുതുമയാണ് നൽകുക. ജഡം പുതുമനിലനിർത്താൻ പരിശ്രമിക്കുമ്പോൾ ആത്മാവ് പുതുമയിലേയ്ക്ക് നയിക്കപ്പെടേണ്ടതാണ്. നിരന്തരം ജീവിതത്തെ അതിജീവിച്ചുകൊണ്ടിരിക്കുന്നവനെ 'സജീവൻ' എന്ന് ലളിതമായും 'ചിരഞ്ജീവി' എന്ന് പ്രായോഗികമായും 'നിത്യജീവന് അവകാശി' എന്ന് ദൈവശാസ്ത്രപരമായും വ്യാഖ്യാനിക്കാം. അന്യായമുള്ള ധനത്തിന്റെ ബുദ്ധിപരമായ വിനിയോഗം മൂലം വെറുക്കപ്പെട്ടവൻ സ്നേഹത്തിന് പാത്രമാകുന്നതുപോലെ ധനം മാനം, പദവി, അവസരങ്ങൾ, താലന്തുകൾ ഇവയൊക്കെ നിത്യരാജ്യത്തിലേയ്ക്ക് പ്രവേശിക്കുവാനുള്ള മാർഗ്ഗമാക്കി മാറ്റുന്നവൻ ദൈവസന്നിധിയിൽ ബുദ്ധിമാനാകുന്നു. ഇവയൊക്കെ ദൈവരാജ്യപ്രവേശനത്തിന് തടസമായി മാറുന്നു എങ്കിൽ അവൻ മൗഢ്യനാകുന്നു. ലഭ്യമായ വിഭവങ്ങളെ എല്ലാം ദൈവരാജ്യത്തിനുവേണ്ടി അതിജീവിക്കേണ്ടവനാണ് ആത്മീകൻ. ചെറിയകാര്യങ്ങളിലെ വിശ്വസ്ഥതയാണ് വലിയ കാര്യങ്ങളിലും കാണുക. ലൗകീക കാര്യങ്ങളിൽ വിശ്വസ്തരാകുമ്പോഴാണ് ആത്മീയകാര്യങ്ങളിലെ അധികാരിയായി മാറുവാൻ നമുക്ക് കഴിയുക. സ്വന്തമായുള്ളതിൽ വിശ്വസ്തപുലർത്തുന്നവരിൽ അല്ല അന്യരുടേത് സ്വന്തം പോലെ എന്ന് നിരൂപിച്ച് വിശ്വസ്തപുലർത്തുന്നതാണ് അഭികാമ്യം. നമ്മുടെ നിത്യാനുഭവങ്ങളും ലൗകീകമായ വിഭവങ്ങളും നമ്മേത്തന്നെ അതിജീവിക്കുവാനുള്ള പ്രേരകഘടകം ആക്കേണ്ടതുണ്ട് എന്നാണ് ഈ വേദഭാഗം നമ്മോട് പറയുന്നത്. 'ഉപജീവനം' അടിമത്വവും 'അതിജീവനം' സ്വാതന്ത്ര്യവുമാണ്. ഉപജീവിക്കുന്നവർ ലോകത്തിനുവേണ്ടി ചിന്തിക്കുന്നവരും അതിജീവിക്കുന്നവർ ക്രിസ്തു സ്വാതന്ത്ര്യത്തിലുമാണ്.

**2. സന്ധിചെയ്യാത്തവൻ അതിജീവനത്തിന്റേതാകണം.**

രണ്ട് യജമാനന്മാരെ സേവിക്കുവാൻ ആർക്കും കഴിയുകയില്ലായെന്ന് യേശു പറയുന്നു. ഒരാൾ ഉപേക്ഷിക്കപ്പെടുകയും മറ്റൊരാൾ സ്വീകരിക്കപ്പെടുകയും ചെയ്യുന്നു. അതുപോലെയാണ് ദൈവത്തേയും ധനത്തേയും ഒരുപോലെ സ്വീകരിക്കുവാൻ കഴിയില്ലായെന്ന് യേശു പറയുന്നത്. ഒന്നിനോടും സന്ധിചെയ്യാത്തവനുമാത്രമേ ദൈവത്തിലേയ്ക്ക് അതിജീവിക്കുവാൻ കഴിയൂ. 'പേഴ്സണാലിറ്റി' എന്ന ഇംഗ്ലീഷ് പദം 'പെഴ്സോണ' എന്ന ഗ്രീക്ക് പദത്തിൽ നിന്നും വന്നതാണ്. ഗ്രീക്ക് നടന്മാർ നാടകത്തിൽ മുഖം മൂടികൾ ധരിക്കുക പതിവാണ് അതിനാണ് 'പെഴ്സോണ' എന്ന് പറയുന്നത്. ഇങ്ങനെ പെഴ്സോണകളുമായി ജീവിക്കുന്ന സമൂഹത്തോടാണ് യേശു പലപ്പോഴും സംസാരിക്കുന്നത്. മനുഷ്യരുടെ മുമ്പിൽ ഭാവിച്ച് ജീവിക്കുന്ന എല്ലാവരുടെയും മുഖം മൂടികൾ ദൈവത്തിന്റെ മുമ്പിൽ ഇല്ലാതാകും എന്ന് പരീശന്മാരെ ഓർമ്മിപ്പിക്കുന്നു. മനുഷ്യരുടെ മുമ്പിലെ ധർമ്മിഷ്ടരും നീതിമാന്മാരും ദൈവസന്നിധിയിൽ അതല്ലാതെയായി മാറുന്നു. ഒന്നിനോടും സന്ധിചെയ്യുന്നവൻ അതിജീവിക്കുന്നില്ല. എല്ലാത്തിനോടും സന്ധിചെയ്ത് ദൈവമക്കൾ എന്ന പേരുകാരാകാൻ ആഗ്രഹിക്കുന്ന ഇന്നിന്റെ ഭക്തരോടും യേശുവിന് പറയാനുള്ളത് ഞാൻ ഹൃദയങ്ങളെ അറിയുന്നു എന്നാണ്. ഹൃദയങ്ങളെ അറിയുന്നവൻെറ മുമ്പിൽ പെഴ്സോണകൾ അഴിഞ്ഞുവിഴുമ്പോഴാണ് നമ്മുടെ ജീവിതം അതിജീവനത്തിന്റേതാകുന്നത്.

ഒക്ടോ. 18

## സ്ലീബായ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച

*(വി. മത്തായി 23: 1-12)*

പരീശന്മാരുടേയും വേദപണ്ഡിതന്മാരുടേയും ആധികാരികത അംഗീകരിക്കുവാൻ യേശു ജനങ്ങളെ ഉത്ബോധിപ്പിക്കുകയാണ്. എന്നാൽ ആധികാരികമായി അവരെ എടുക്കരുതെന്ന് യേശു നിഷ്ക്കർഷിക്കുകയുമാണ്. ഒരു സമൂഹത്തിന്റെ സദാചാരമൂല്യങ്ങളേയും അനുഷ്ഠാനപരതയേയും എല്ലാം പരിരക്ഷിക്കുവാൻ ഒരുക്കുന്ന ഒരു നേതൃത്വം അനിവാര്യമാണ്. എങ്കിലും ആ നേതൃത്വമാണ് ആ സമൂഹത്തിന്റെ ജീവിതകാര്യങ്ങളുടെ അവസാനവാക്ക് രൂപപ്പെടുത്തുന്നത് എന്ന് നിർണ്ണയിക്കുക സാധ്യമല്ല. കല്പ്പിതമായവയെ ജന്മാവകാശമെന്ന് കണ്ട് തിരുവായ്ക്ക് എതിർവായില്ല എന്ന നയം രൂപപ്പെടുത്തിയ എല്ലാസമൂഹത്തിന്റെയും നേതൃശക്തികൾ പരാജയമടയുകയാണ് ഉണ്ടായത്. അധികാരഗർവ്വിലും ഞങ്ങൾ നീതിയുടെ അവസാനവാക്ക് എന്ന് അഹങ്കാരപ്പെടുന്ന യഹൂദന്റെ പരിമിതാവസ്തയെ ഇവിടെ യേശു ഓർമ്മിപ്പിക്കുകയാണ് ചെയ്യുന്നത്.

ജീവിതത്തിന്റെ സജീവമായ വഴികളെ അടച്ചുകൊണ്ട് നിർജ്ജീവമായ ചില ചട്ടക്കൂടുകൾ മാത്രമാണ് ആരാധനയെന്നും ആരാധനയിലൂടെയുള്ള ദൈവബന്ധമെന്നും വിചാരിക്കുന്ന സമൂഹത്തോടുള്ള യേശുവിന്റെ തിരുത്തൽ വാചകങ്ങളാണ് ഇത്. അധികാരത്തിന്റെ എല്ലാ വഴികളും സ്വയം തിരുത്തലിന്റെ പാത അടയ്ക്കുകയും ഞാൻ തന്നെ അവസാനവാക്ക് എന്ന അഹന്താപരമായ അന്ധതയിലേയ്ക്ക് നയിക്കുകയും ചെയ്യും എന്നതാണ്, യേശുവിന്റെ തിരുത്തലുകൾക്ക് ചെവിതുറക്കാത്ത ജനത പ്രതിനിധികരിക്കുന്നത്. എല്ലാറ്റിനേയും നിയന്ത്രിക്കാൻ അധികാരപ്പെട്ടവന് സ്വയം നിയന്ത്രണത്തിന്റെ വഴികൾ അടയുമ്പോഴാണ് അധികാരം ദുഷിപ്പിൽ എത്തുന്നത്. കൂടുതൽ അധികാരപ്പെട്ടവൻ കൂടുതൽ ഉത്തരവാദിത്വപ്പെട്ടവൻ ആകുമ്പോഴാണ് നേതൃസ്ഥാനി

പ്രസക്തനാകുന്നത്. പൂർണ്ണൻ, വിശുദ്ധൻ എന്നൊക്കെ വിചാരിച്ച് ജീവിതത്തിലും സമൂഹത്തിലും നിലനിൽക്കുന്നവൻ ഒരുവേള വിചാരണയ്ക്ക് വിധേയപ്പെടുമ്പോൾ അയാൾ സ്വയം ശൂന്യനാകേണ്ടിവരുന്ന കാഴ്ചയാണ് കർത്താവ് അവതരിപ്പിക്കുന്നത്. ഉപരിപ്ലവമായ കാട്ടിക്കൂട്ടലുകൾക്കപ്പുറം നിഷ്കളങ്കമായ വെളിപ്പെടലുകൾക്കാണ് ദൈവസന്നിധിയിൽ സ്ഥാനം ലഭിക്കുക എന്ന് ഈ വേദഭാഗം വെളിപ്പെടുത്തുന്നു. ദൈവം വിളിച്ചവൻ വിളികേട്ടവനല്ല എന്ന് ദൈവത്തിന് വെളിപ്പെടുത്തേണ്ടിവരുമ്പോൾ, ദൈവസന്നിധിയിൽ നിന്നവൻ ദൈവത്തിനുവേണ്ടിയല്ല അവനുവേണ്ടിമാത്രം നിന്നവനാണ് എന്നുവരുമ്പോൾ, ദൈവത്തിന്റെ അനുഷ്ഠാനകൻ ആത്മസംബന്ധിയായ അനുഷ്ഠാനകൻ അല്ലായിരുന്നു എന്ന് വരുമ്പോൾ നാമും ഒരുവേള ദൈവസന്നിധിയിൽ അന്തസ്സാരശൂന്യന്മാരായി നിൽക്കേണ്ടിവരില്ലേ?

**1. പീഠസ്ഥരായ പിമ്പന്മാർ.**

യേശു വേദപണ്ഡിതരും പരീശരും മോശയുടെ പീഠത്തിൽ ഇരിക്കുന്നവർ എന്ന അവകാശവാദം മുഴക്കുന്നവർ മാത്രമെന്നും ന്യായപ്രമാണം പാലിക്കുന്നതിൽ പരമദരിദ്രരെന്നും പറയുന്നു. സുന്നഗോഗിൽ ഉപദേഷ്ടാവിന്റെ പീഠത്തിന് 'മോശയുടെ പീഠം' എന്നാണ് പരാമർശം. ആ പീഠത്തിൽ ഇരിക്കുന്നവൻ അണുകിട തെറ്റാതെ ന്യായപ്രമാണ പാലകൻ ആകണമെന്നാണ് മതവിചാരം. പീഠത്തിൽ ഇരിക്കുന്നവൻ പാലകൻ അല്ലെങ്കിൽ സമൂഹത്തിന് അയാൾ ഒരു ചോദ്യചിഹ്നം ആയിരിക്കും. ഉത്തരവാദിത്വങ്ങളോടെ ലഭ്യമായ ഓരോ പീഠങ്ങളുടെ സ്ഥാനികളായി നിലനിൽക്കുന്നവർ അതിന്റെ കർശനപാലകരാകണം. പ്രവർത്തനപന്ഥാവ് ഒരാളുടെ പ്രഭാഷണവേദിയും പ്രഭാഷണവേദി അയാളുടെ മനനവേദിയുമാകുമ്പോഴാണ് അനേകം ജീവിതങ്ങൾ ആകർഷിക്കപ്പെടുക. നിങ്ങളുടെ നീതി പരീശന്മാരുടേയും ശാസ്ത്രിമാരുടേയും നീതിയെ കവിയുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ലായെന്ന് യേശു പറയുന്നു. സ്വർഗ്ഗരാജ്യം ഉത്തരവാദിത്വങ്ങൾ പുലർത്തിയവർക്കും, പ്രമാണങ്ങൾ പാലിച്ചവർക്കും, ജീവിതത്തെ അനേകം പേർക്ക് ഉപജീവിക്കുവാൻ തക്കവണ്ണം വ്യത്യാസപ്പെടുത്തിയവർക്കും ഉള്ളതാണ് എന്നാണ്. ആരാധനയും അനുഷ്ഠാനവും അഭിനയമല്ല അനുഭവമാണ് എന്ന് ഓർമ്മിപ്പിക്കുകയാണ് ഇവിടെ. ക്രിസ്തുജീവിതം ലിഖിതനിയമങ്ങളുടെ ഏറ്റെടുക്കലിനേക്കാൾ ക്രിസ്തു എന്നിൽ ജീവിക്കുന്നു അതിനാൽ ഞാൻ ക്രിസ്തുവിൽ ജീവിക്കുന്നു എന്ന അനുഭവമാണ്. ഉത്തരവാദിത്വങ്ങളുടെ പീഠത്തിൽ ഇരിക്കുന്നവനോട് ദൈവം ചോദിക്കുന്നുണ്ടാകാം. നീ അതിനു യോഗ്യനോ ? അങ്ങനെയെങ്കിൽ ദൈവം നമ്മേപ്പറ്റി അപരനോട് പറഞ്ഞേക്കാം മാർഗ്ഗദർശകനായവന്റെ മാർഗ്ഗം മകനെ നീ അനുകരിക്കരുതെന്ന്. സുവിശേഷകന്റെ സുവിശേഷത്തിനുപരി ജീവിതം പകർത്തരുത് എന്ന് പറഞ്ഞാൽ ആ സുവിശേഷകൻ പരാജയപ്പെട്ടുവെന്ന് സാരം. പരാജിതരായ സുവിശേഷകരായിട്ടല്ല നാം വിളിക്കപ്പെട്ടത്. ഭാരങ്ങൾ, പരീക്ഷണങ്ങൾ, വേദനകൾ ഇവ ഏറ്റെടുക്കുവാൻ ധൈര്യമുള്ളവനുമാത്രമേ മറ്റുള്ളവരെ ആശ്വസിപ്പിക്കാനും അവർക്ക് പരിഹാരമാകാനും കഴിയൂ. കർത്താവ് കുരിശിലൂടെ കാണിച്ചതും അതാണ്. സ്വയം കുരിശ് വഹിച്ചവന് മാത്രമേ ലോകത്തോട് പൊറുക്കാനും പാപഭാരങ്ങളെ വഹിക്കാനും കഴിയൂ. നെറ്റിപ്പട്ടകളിൽ മാത്രം ദൈവവചനവുമായി നടക്കുന്നവർക്ക് പാദങ്ങൾക്കും പാതയ്ക്കും വിളക്കും പ്രകാശവുമായി വചനം മാറുന്നുണ്ടോ ? അകത്തളങ്ങളിൽ മുറിക്കപ്പെടേണ്ട വചനം, തിരുവത്താഴം ആകപ്പെടേണ്ട വചനം പുറമെയുള്ള വചനാഘോഷങ്ങൾക്ക് മാത്രം വേദിയാകപ്പെടുന്നുണ്ടോ ?

**2. ബഹുമാനപ്രിയരായതുമായ്.**

വേദപണ്ഡിതരും പരീശന്മാരും ഏറെ ബഹുമാനത്തിനുവേണ്ടി ആഗ്രഹിച്ചിരുന്നവരാണ്. ദൈവ വചനം നെറ്റിയിൽ വിശുദ്ധമായി വഹിച്ചവർ എന്നനിലയിൽ അവർ ആദരിക്കപ്പെടുന്നു. തിരുവചനം രേഖപ്പെടുത്തിയ തുകൽപ്പട്ടകൾ അവർ നെറ്റിയിലും കൈയിലും അണിയുന്നു. (പുറപ്പാട് 13:9, ആവർത്തനം 6:8, 11:18) പുറംകുപ്പായത്തിന്റെ തൊങ്ങലുകൾക്ക് നീളം കൂട്ടുന്നു. (സംഖ്യ. 15:38-39, ആവർത്തനം 22:12) കൂടുതൽ ബഹുമാനം ആർജ്ജിക്കുന്നതിന് വചനത്തിന്റെ ചുരുളുകളും വേഷവിധാനത്തിന്റെ ശൈലികളും അവർ ഉപയോഗിച്ചുവന്നു. ദൈവവചനം ദൈവജനത്തെ സംബന്ധിച്ച് ഏറെ ഭക്തിദായകമായതിനാൽ അത് വഹിക്കുന്നവരും ഭക്തിയുടെ പര്യായമായി മാറുകയായിരുന്നു. ഭക്തൻ എന്ന ഭാവേന ബഹുമാനിതനാകുവാൻ വേണ്ടി ഇത്തരമുള്ള ചിട്ടവട്ടങ്ങൾ ഒരുക്കുന്ന ഒരു ശൈലിയും നിലവിലിരുന്നു. വേഷവിധാനവും ദൈവവചനവും അവനവന്റെ ബഹുമാനത്തിനും അംഗീകരണത്തിനുമൊക്കെ മാർഗ്ഗമാകുമ്പോൾ ദൈവം ഇന്നും തിരസ്ക്കരിക്കപ്പെടുന്ന യാഥാർത്ഥ്യമാകുന്നു. ദൈവത്തിന് പ്രതിപുരുഷന്മാരായിട്ട് കാണപ്പെടേണ്ടവർ ആ ദൈവസാന്നിദ്ധ്യത്തിലാണ് ബഹുമാനിക്കപ്പെടുക. കർത്താവിനെ വഹിച്ചുകൊണ്ടുപോയ കഴുത ബഹുമാനിക്കപ്പെട്ടപ്പോൾ കർത്താവിനെ ഉപേക്ഷിച്ച കഴുത ദൈവാലയത്തിൽ ദണ്ഡനപ്പെട്ടു എന്ന ഭാവനകഥ ബാഹ്യബഹുമാനത്തിന് വ്യഗ്രതപ്പെടുന്ന ദൈവജ്ഞർക്കുള്ള ഉപമാഉപദേശമാണ്. ഉള്ളിലിരിക്കുന്ന ദൈവം നമ്മിലൂടെ പ്രകാശിച്ച് ശോഭ മറ്റുള്ളവർക്ക് പകരുമ്പോൾ ആ ദൈവത്തിലൂടെ നാം സ്വാഭാവികമായി ബഹുമാനിക്കപ്പെടും.

ഗുരു, പിതാവ്, നേതാവ് എന്നുവിളിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവരെ യേശു വിമർശിക്കുന്നു. പിതാവ് ജീവന്റെ ദാതാവും സൃഷ്ടികർത്താവും പരിപാലകനും ആണ്. ആയതിനാൽ ദൈവം മാത്രമാണ് പിതാവ്. ഗുരു ജന്മം നൽകപ്പെട്ടവനെ ഉപനയിച്ച് പുനർജ്ജന്മത്തിലേക്ക് നയിക്കുന്നവനാണ്. ഒരു ജന്മത്തിൽനിന്ന് മറ്റൊരുജന്മത്തിലേയ്ക്ക് വീണ്ടെടുത്തവൻ ക്രിസ്തുവാണ് ദൈവമാണ്. നേതാവ് ലക്ഷ്യത്തിലേയ്ക്ക് ഒരു സമൂഹത്തെ എന്തു ത്യാഗം സഹിച്ചും നയിക്കുന്നവനാണ്. ക്രിസ്തു നല്ല ഇടയനും ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്നവനുമാണ്. കപ്പൽച്ചേതം ഉണ്ടായാൽ അവസാനത്തെ ജീവനും രക്ഷപെടുത്തിയിട്ട് സ്വയം രക്ഷപെടുന്ന കപ്പിത്താനും നേതാവാണ്. സർവ്വലോകത്തിന്റെയും രക്ഷയ്ക്കുവേണ്ടി തന്നെത്തന്നെ പകർന്ന നേതാവാണ് ക്രിസ്തു. ദൈവത്തിനുപകരമായി ഈ മൂന്നുതലങ്ങളിലും നിങ്ങക്ക് നിൽക്കാനാകില്ല. അതുകൊണ്ട് ഈ പേരുകൾ എടുത്ത് സ്വയം ബഹുമാനിതരാകാൻ ഇടയാകരുത്. എന്ന് ക്രിസ്തു ഓർമ്മിപ്പിക്കുകയാണ്. ദൈവത്തിനുപകരമാകാൻ നമുക്ക് കഴിയുമ്പോഴാണ് ബഹുമാനത്തിന് നാം യോഗ്യരാകുക. അതില്ലാത്ത ബഹുമാനത്തിന്റെ ആഭ

രണങ്ങൾ ദൈവത്തെ തിരസ്ക്കരിക്കലാണ്.

ഒക്ടോ. 25

## സ്ലീബായ്ക്കു ശേഷം ആറാം ഞായറാഴ്ച

*(വി. ലൂക്കോസ് 18:18 - 27)*

അന്വേഷകന്മാരായ അനേകം പേർ യേശുവിന്റെ സമീപത്ത് എത്തുന്ന കാഴ്ച വിശുദ്ധ വചനം വിവരിക്കുന്നു. ലൗകികമായ എല്ലാ ധനങ്ങളും ആർജ്ജിച്ച് തൃപ്തനായ ഒരു മനുഷ്യൻ ആത്മീയമായ ധനസമ്പാദനത്തിനുവേണ്ടി യേശുവിന്റെ അടുക്കൽ വരുന്നതും അതിന് അയാൾ ജീവിതത്തിനുവരുത്തേണ്ട മാറ്റം യേശു ഉപദേശിക്കുന്നതുമാണ് പ്രതിപാദ്യം. ന്യായപ്രമാണപ്രകാരം ജീവിക്കുന്ന ഒരു മനുഷ്യനു ദൈവരാജ്യ പ്രവേശനത്തിന് അവൻ വീണ്ടും ചില പരിണാമങ്ങളിലൂടെ കടന്നുപോകണമെന്ന് യേശു ഓർമ്മിപ്പിക്കുന്നു. എഴുതപ്പെട്ട ന്യായപ്രമാണത്തിനപ്പുറം എഴുതപ്പെടാത്ത ഒരു ജീവിതചര്യകൂടി പാലിക്കണമെന്ന് വരുന്നു. ലോകപ്രകാരമുള്ള എല്ലാ സുരക്ഷിതത്വത്തിന്റെയും വഴി തന്റെ പക്കലുണ്ടെന്ന് വിചാരിക്കുന്ന അയാൾ ആത്മീയമായ സുരക്ഷിതത്വമാണ് ആഗ്രഹിക്കുന്നത്. ലോകപ്രകാരമുള്ള എല്ലാ സുരക്ഷിതത്വവും നേടിയിട്ട് എല്ലാ സംതൃപ്തിയും അനുഭവിച്ചിട്ട് ആത്മീയജീവിതം കരഗതമാക്കാമെന്ന് വിചാരിക്കുന്നവരുടെ പ്രതിനിധിയാണ് ഈ യൗവ്വനക്കാരൻ. ജീവിതത്തിന്റെ എല്ലാ അനുകൂലസാഹചര്യങ്ങളും അവനവനുവേണ്ടി ചിലവഴിച്ചിട്ട് ഭാവിയിൽ ചില പ്രതികൂലസാഹചര്യങ്ങൾ ഉണ്ടാകാം എന്നുവച്ച് ദൈവത്തെ തേടുന്നവരുടെ പ്രതീകമാകാം അയാൾ. സർവ്വലോകവും നേടിയിട്ട് ഇനിയൊന്നും നേടുവാനില്ലാത്ത ഒരു നിമിഷത്തിൽ ഇനി നിത്യജീവൻ കൂടി നേടണം എന്ന് വിചാരിക്കുന്നവരുടെ പ്രതിനിധിയുമാകാം.സ്വന്തധനം ഉള്ളതിന്റെ പേരിൽ അഭിമാനിയായി ജീവിക്കുന്ന അയാൾ നിത്യജീവനെ അയാളുടെ ധനത്തിന്റെ പരിധിയിൽപ്പെടുത്തി ചിന്തിക്കുന്നു. ആത്മീയത ധനപരമായ വിനിമയങ്ങൾക്ക് കാഴ്ചവസ്തുക്കളാകുന്ന സമകാലീക ജീവിതത്തോടുപോലും യേശുവിന്റെ മറുപടി ശക്തമായ താക്കീതായി മാറുന്നു.

**1. നഷ്ടപ്പെടുന്നവൻ നേടുന്നവനാകുന്നു.**

യേശുവിന്റെ അടുത്തുവരുന്ന ചെറുപ്പക്കാരന്റെ ആവശ്യം നിത്യജീവനാണ് യേശുവിനെ നല്ലവനെന്ന് സംബോധനചെയ്യുന്നതിലൂടെ യേശുവിൽ നിന്ന് നല്ല വാക്ക് അയാളും പ്രതീക്ഷിച്ചിരിക്കണം. അതിനുമറുപടിയായി ദൈവം മാത്രം നല്ലവനെന്ന് യേശു പറയുന്നു. നന്മയുടെ പൂർണ്ണത ദൈവത്തിൽനിന്നുമാത്രമെന്ന് യേശു പറയുകയാണ്. സഹോദരാ, ലോകം നിന്നെ എത്രനന്മയുള്ളവൻ എന്നു പുകഴ്ത്തിയാലും ദൈവം മാത്രമാണ് നന്മയുടെ പൂർണ്ണത. ന്യായപ്രമാണം അക്ഷരം പ്രതി ആചരിക്കുന്നു എന്ന അഹന്തതന്നെ അയാളുടെ കുറവാണ്. ആ അഹന്തയുടെ വീഴ്ചയെയാണ്. നിൽക്കുന്നു എന്ന തോന്നൽ തന്നെ ഒരാളെ വീഴ്ചയിലേയ്ക്ക് നയിക്കാം എന്നു വചനം പറയുന്നത്. ധനപരമോ അനുഷ്ഠാനപരമോ ആയ അഹന്താപരമായ ആത്മവിശ്വാസങ്ങൾ വീഴ്ചയുടെ പടവുകളാണ്. അനുഷ്ഠാനത്തിൽ താല്പര്യമുള്ള നീ അപരനെകൂടി പരിഗണിക്കേണ്ടവനാണെന്ന് യേശു പറയുന്നു.

യേശുതമ്പുരാൻ അയാളോട് പറയുന്നു, നിനക്കുള്ളത് വിറ്റ് ദരിദ്രന്മാർക്ക് കൊടുക്കുക. ഇത്രയും നാളത്തെ അയാളുടെ കഷ്ടപ്പാടിനെ, അയാളുടെ അദ്ധ്വാനങ്ങളുടെ ആകെ തുകയെ എല്ലാം നഷ്ടപ്പെടുത്തുവാൻ ദൈവം പറയുന്നു. നഷ്ടപ്പെടലാണ് നിത്യജീവന്റെ സാധ്യത എന്നാണ് ദൈവത്തിനുപറയാനുള്ളത്. നീ കഷ്ടപ്പെട്ടതും, ഉറക്കിളച്ചതും, വിയർപ്പൊഴുക്കിയതും നഷ്ടപ്പെടുത്താൻ ആഗ്രഹിക്കുന്നിടത്ത് ദൈവം പ്രസാദമാകും. മിസ്രേമിന്റെ രുചിഭേദങ്ങൾ നഷ്ടപ്പെടുത്തിയെങ്കിലേ ഇസ്രായേലിന് കനാൻ വിഭവസമൃദ്ധമാകുകയുള്ളു. വിഗ്രഹഭഞ്ജകനാകുന്ന അബ്രഹാമിനേ വിശ്വാസികളുടെ പിതാവാകാൻ കഴിയു. രക്ഷകൻ വേഷത്തിൽ മനുഷ്യനായി ദാസരൂപം എടുത്തെങ്കിലേ പിശാചിന്റെ ദാസ്യത്തിലായിരുന്നവന് മനുഷ്യരൂപം കിട്ടുകയുള്ളൂ. ചില നഷ്ടപ്പെടലുകൾ ആണ് ജീവിതത്തിൽ അഭിമാനിക്കാവുന്ന തലങ്ങളിലേയ്ക്ക് നമ്മെതന്നെ ഉയർത്തുക. ഉപവാസം നഷ്ടപ്പെടലാണ് പഠിപ്പിക്കുക. ദാനവും നഷ്ടപ്പെടലാണ്. കരുണയും സ്നേഹവും നഷ്ടപ്പെടലിലൂടെ നന്മയിലേക്ക് നയിക്കുന്ന വികാരങ്ങളാണ്. ലൗകീകമായ ചില നഷ്ടപ്പെടലുകൾ ആത്മീയമായി നമ്മെ ശക്തരാക്കുന്നതാണ്. എല്ലാം കരഗതമാക്കിയെന്ന് അഭിമാനിക്കുന്നവൻ നിരന്തരം അസ്വസ്ഥതയിലാണ് ജീവിക്കുക. ഒന്നുകിൽ ഇനിയും നേടേണ്ട ചിലതിന്റെ വ്യഗ്രതകൾ അയാളെ അസ്വസ്ഥപ്പെടുത്തിക്കൊണ്ടിരിക്കും. അതുമല്ലെങ്കിൽ നേടിയതെല്ലാം തന്റെ പരിധിയിൽ നിലനിർത്താനുള്ള വ്യാകുലത അയാളെ അസഹ്യപ്പെടുത്തും. പൂർണ്ണമനസ്സോടെ നഷ്ടപ്പെടുത്തുന്നവൻ കൂടുതൽ സ്വസ്ഥനായി മാറും. എന്നെപ്രതി പിതാവ്, മാതാവ്, സഹോദരങ്ങൾ, ഭാര്യ എന്നിവ നഷ്ടപ്പെടുത്തുവർ സ്വർഗ്ഗരാജ്യത്തിൽ അധികം പ്രാപിക്കും എന്നതാണ് യേശുവിന്റെ വാഗ്ദാനം.

**2. പങ്കിടുന്നവന് ദൈവരാജ്യം.**

തിരുവത്താഴമേശയിൽ യേശു ഒരു മനസ്സോടെയുള്ള പങ്കിടീലാണ് പഠിപ്പിച്ചത്. ഇരുമനസ്സുള്ളവൻ ആ പങ്കിടീലിന് പുറത്തായി പോകുന്നു. ദൈവരാജ്യം പങ്കിടീലിന്റേതാണ്. നിനക്കുള്ളതിൽ നിന്റെ സഹോദരന്റെ കൂടെ ഉണ്ട് എന്നാണ് യേശുവിന്റെ ദൈവരാജ്യ സങ്കൽപ്പം പഠിപ്പിക്കുന്നത്. ദൈവരാജ്യത്തിൽ സ്വാർത്ഥപരമായി പങ്കിടീലിനെ സമീപിക്കുന്നവർക്ക് മരണം സംഭവിക്കുമെന്നാണ് അനന്യാസും സഫീറായും നമ്മെ ഓർമ്മിപ്പിക്കുന്നത്. പങ്കിടീലിലെ വിശ്വസ്തതയാണ് എന്നെ അനുഗമിക്കാനുള്ള മാർഗ്ഗം എന്ന് യേശു ഈ ചെറുപ്പക്കാരനെ ഓർമ്മിപ്പിക്കുകയാണ്. ദൈവരാജ്യം അകമഴിഞ്ഞ പങ്കിടീലാണ്. പരിധി നിശ്ചയിക്കുന്ന പങ്കിടീൽ ലോകത്തിന്റേതാണ്. ലോകത്തിന്റെ പങ്കിടീൽ നടത്തുന്ന ധനവാൻ നരകയാതന അനുഭവിക്കുന്നത് ധനവാന്റേയും ലാസറിന്റേയും ഉപമയിൽ യേശു പറഞ്ഞുവയ്ക്കുകയാണ്. എന്നെ അനുഗമിക്കുന്നവന് പങ്കിടീലിന് ഞാൻ അല്ലാതെ മറ്റുനിക്ഷേപങ്ങൾ ആവശ്യമില്ല എന്നാണ് യേശു ഈ യൗവ്വനക്കാരനെ പഠിപ്പിക്കുന്നത്. ആത്മാവിൻ ദരിദ്രരായവർ ഭാഗ്യവാന്മാർ സ്വർഗ്ഗരാജ്യം അവരുടേത് എന്ന് പറഞ്ഞുവയ്ക്കുന്ന യേശു തന്നെ ധനികൻ സ്വർഗ്ഗരാജ്യം അവകാശമാക്കുകയില്ല മറിച്ച് ദരിദ്രന്റേതാണ് സ്വർഗ്ഗരാജ്യം എന്ന് സ്ഥാപിക്കുകയാണ്. തന്നെത്തന്നെ സർവ്വർക്കും പങ്കിട്ടുനൽകുന്നവൻ ദൈവരാജ്യത്തെ പ്രാപിക്കും. നിസ്വാർത്ഥമായ പങ്കിടീൽ നിലനിൽക്കുന്ന ഇടമെല്ലാം ദൈവരാജ്യപ്രാപ്തമാകും. ■

## ഒന്നാം ചരമ വാർഷികം

## 17 - 10 - 2009

*In Loving Memory of*

# Mr. Geevarghese Mathen



*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തിൽ"*

"നിത്യതയുടെ തീരത്ത് വീണ്ടും കാണാം എന്ന പ്രത്യാശയോടെ"

\- സന്തപ്ത കുടുംബാംഗങ്ങൾ

Inserted by:-

മറിയാമ്മ മാത്തൻ (wife)
Chakkalayil
Kizhakkumbagom P.O.
Kadapra, Mannar, Niranam



## ലോഗോ ഡിസൈൻ ക്ഷണിക്കുന്നു

മലങ്കര ഓർത്തഡോക്സ് സഭയുടെ പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥാപന ശതാബ്ദി ആഘോഷങ്ങളുടെ 'ലോഗോ' ഡിസൈൻ ക്ഷണിക്കുന്നു. ലോഗോയിൽ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ചിത്രവും, 100 ന്റെ പ്രാധാന്യവും, സത്യം നിങ്ങളെ സ്വതന്ത്രരാക്കും എന്ന വേദവാക്യവും ഭംഗിയായി ഉൾക്കൊള്ളിച്ചിരിക്കണം. ഏറ്റവും മികച്ചതിന് സമ്മാനം നൽകുന്നു. മത്സരത്തിനുള്ള ഡിസൈനുകൾ അയയ്ക്കുന്ന ആളിന്റെ പൂർണ്ണമായ വിലാസത്തോട് കൂടി 2009 ഒക്ടോബർ 15-ന് മുമ്പായി ആഘോഷ കമ്മറ്റി ചെയർമാൻ, H.G. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, ആഘോഷ കമ്മറ്റി സെൻട്രൽ ഓഫീസ്, കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ തപാലിലോ, ccccо@mosc.in എന്ന വിലാസത്തിലോ അയയ്ക്കുവാൻ താല്പര്യപ്പെടുന്നു.

## മാർ ദിവന്നാസിയോസ് V 'സഭാതേജസ്'

മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ഭാഗ്യസ്മരണാർഹനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമന് 'സഭാതേജസ്' എന്ന സ്ഥാനനാമം നല്കി ആദരിക്കുവാൻ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. പിൻ തലമുറയ്ക്ക് ആളുകൾക്ക് അക്ഷര ജ്ഞാനം ലഭിപ്പാൻ സഭയുടെ വകയായി വിദ്യാലയങ്ങൾ സ്ഥാപിക്കാൻ പിതാവ് നേതൃത്വം നൽകി. വന്ദ്യ പിതാവിന്റെ ചരമദിനമായ ജൂലൈ 12 സഭയുടെ 'വിദ്യാമൃത ദിനമായും' ആചരിക്കുമെന്ന് പരിശുദ്ധ ബാവാ തിരുമേനി പ്രഖ്യാപിച്ചു. കൂടാതെ സഭയിലെ വിദ്യാലയങ്ങളിൽ പ്രവർത്തിക്കുന്ന അദ്ധ്യാപകരിൽ മൂന്നു പേർക്ക് - ഹയർ സെക്കണ്ടറി, ഹൈസക്കൂൾ, പ്രൈമറി-വിദ്യാമൃത ശ്രേഷ്ഠാദ്ധ്യാപക അവാർഡുകൾ നല്കി ആദരിക്കുവാനും തീരുമാനിച്ചു.

## സെന്റ് തോമസ് ഗോസ്പൽ ടീം

കൊല്ലം സെന്റ് തോമസ് ഗോസ്പൽ ടീം, 10 വർഷം പൂർത്തീകരിക്കുന്നു. 600-ൽ പരം സ്ഥലങ്ങളിൽ ശുശ്രൂഷ നിർവഹിച്ചു. 10-ാം വാർഷികത്തിൽ ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽ വെച്ച് "Ortho Doxa" വിശ്വാസ പഠന ക്ലാസ്സുകൾ നടത്തി വരുന്നു. ഒക്ടോബർ, നവംബർ, മാസങ്ങളിൽ ഡൽഹി, ലുധിയാന, ഛണ്ഡിഗഡ് എന്നീ സ്ഥലങ്ങളിൽ ശുശ്രൂഷ നടത്തുന്നു. *ബന്ധപ്പെടേണ്ട വിലാസം*

Fr. Koshy Vaidyan, Thevalakkara, Ph: 9447453341

## അഖില മലങ്കര ക്വിസ് മത്സരം

മലങ്കര ഓർത്തഡോക്സ സഭയുടെ വൈദിക ട്രസ്റ്റിയായി സേവനം അനുഷ്ഠിച്ച തെങ്ങും തോട്ടത്തിൽ വന്ദ്യ ശ്രീ. ടി.എസ്. ഏബ്രഹാം കോർ-എപ്പിസ്കോപ്പായുടെ ചരമ രജത ജൂബിലിയോടനുബന്ധിച്ച് അഖില മലങ്കര ക്വിസ് മത്സരം 2009 ഒക്ടോബർ 25 ഞായറാഴ്ച 2 മണി മുതൽ അയിരൂർ മതാപ്പാറ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടത്തപ്പെടുന്നു താൽപര്യമുള്ളവർ 21-ന് മുമ്പ് ബന്ധപ്പെടേണ്ട **ഫോൺ നമ്പർ: 9447304426, 9495238409**

## സഭാംഗങ്ങളെ അനുമോദിക്കുന്നു

10-ാം ക്ലാസ്സു മുതൽ സർവ്വകലാശാലാ തലം വരെയുള്ള പൊതു പരീക്ഷകളിൽ മകിച്ച വിജയം നേടിയവരെയും, കാലാകായിക രംഗങ്ങളിൽ മികവു തെളിയിച്ചവരുമായ ഓർത്തഡോക്സ് സഭാംഗങ്ങളെ സഭാ തലത്തിൽ അനുമോദിക്കുന്നതിന് മെറിറ്റ് ഈവനിംഗ് സംഘടിപ്പിക്കുന്നു.

S.S.L.C., ഹയർ സെക്കണ്ടറി, തത്തുല്യ പരീക്ഷകളിൽ എല്ലാ വിഷയങ്ങൾക്കും A+ ഗ്രേഡ് നേടിയവരെയും, മറ്റു പരീക്ഷകൾക്ക് മൂന്നാം റാങ്കു വരെ നേടിയവരെയും പരിഗണിക്കും. വിശദമായ ബയോഡേറ്റ, (ഫോൺ നമ്പർ, ഇ-മെയിൽ ഉൾപ്പെടെ) വികാരിയുടെ സാക്ഷ്യപത്രം, സർട്ടിഫിക്കറ്റിന്റെ കോപ്പികൾ സഹിതം, ഡോ. ജോർജ് ജോസഫ്, അസ്സോസിയേഷൻ സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം-38 എന്ന വിലാസത്തിൽ 2009 ഒക്ടോ. 30-നു മുമ്പ് അയയ്ക്കേണ്ടതാണ്. കലാകായിക രംഗങ്ങളിൽ മികവു തെളിയിച്ചവർ ബന്ധപ്പെട്ട രേഖകളും ബയോഡേറ്റായും വികാരിയുടെ സാക്ഷ്യപത്രത്തോടൊപ്പം അയയ്ക്കേണ്ടതാണ്.

## എം. ജി. ഒ. സി. എസ്. എം.

എം.ജി.ഒ.സി.എസ്.എം. 101-ാം വാർഷിക കോൺഫറൻസ് 2009 ഡിസംബർ 25 മുതൽ 28 വരെ പാമ്പാടിയിൽ നടക്കും. ജീവന്റെ ഉറവിങ്കലേക്ക്... എന്നതാണ് ഈ വർഷത്തെ പഠനവിഷയം. പേരുകൾ മുൻകൂട്ടി രജിസ്റ്റർ ചെയ്യണം. ക്യാമ്പ് ഫീ. 100 രൂപ. കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക.

**എം.ജി.ഒ.സി.എസ്.എം.** വാരാഘോഷം ഒക്ടോബർ 24 മുതൽ നവംബർ 2 വരെ. വാരാഘോഷ പരിപാടികൾ പരുമലയിൽ പെരുനാൾ ദിനത്തിലെ വാർഷിക സമ്മേളനത്തോടെ സമാപിക്കും. പഠനക്ലാസ്സുകൾ, അനുസ്മരണ പ്രഭാഷണങ്ങൾ, ധ്യാനം, തീർത്ഥയാത്ര, ജീവകാരുണ്യ പ്രവർത്തനങ്ങൾ, പുസ്തക പ്രകാശനം എന്നിങ്ങനെ ആഘോഷപരിപാടികൾ സംഘടിപ്പിക്കും.

**എം.ജി.ഒ.സി.എസ്.എം.** പരുമലപ്പെരുന്നാളിനോടനുബന്ധിച്ച് നവംബർ 2-ാം തീയതി നടക്കുന്ന എം.ജി.ഒ.സി.എസ്.എം. സമ്മേളനത്തിൽ, കഴിഞ്ഞ അദ്ധ്യയന വർഷം വിവിധ യൂണിവേഴ്സിറ്റികളിൽ റാങ്ക് കരസ്ഥമാക്കിയ ഓർത്തഡോക്സ് സഭാംഗങ്ങളെ ആദരിക്കുന്നു. സർട്ടിഫിക്കറ്റുകൾ, വികാരിയുടെ സാക്ഷ്യപത്രം, പത്രങ്ങളിൽ വാർത്ത വന്നിട്ടുണ്ടെങ്കിൽ അവയുടെ കോപ്പികൾ സഹിതം ഒക്ടോ. 20-ാം തീയതിക്കു മുമ്പ് എത്തിക്കണം. അയയ്ക്കുന്ന ആളിന്റെ വിലാസവും ഫോൺ നമ്പരും കൃത്യമായിരിക്കണം. *വിലാസം:-* **ജനറൽ സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം., സ്റ്റുഡന്റ് സെന്റർ, പി.ബി. 610, കോട്ടയം-686001, ഫോൺ: 0481-2567338, 9447963528**

## ദേവാലയം കൂദാശ ചെയ്തു

ബാംഗ്ലൂർ: ഹൊസൂർ റോഡ് സെന്റ് ഗ്രിഗോറിയോസ് കത്തീഡ്രലിൽ നിന്നും, ബേഗൂർ, ഇലക്ട്രോണിക് സിറ്റി പ്രദേശങ്ങളിൽ താമസിക്കുന്നവർക്കായി നിർമ്മിച്ച സെന്റ് മേരീസ് ചാപ്പലിന്റെ കൂദാശ ബാംഗ്ലൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ അഭിവന്ദ്യ എബ്രഹാം മാർ എപ്പിഫാനിയോസ് ഓഗസ്റ്റ് 7,8 എന്നീ തീയതികളിൽ നിർവ്വഹിച്ചു.



# ബുദ്ധിമാൻ

ഫാ. തോമസ് പി.

BUDHIMAN




## ആർദ്ര സൊസൈറ്റി

സഭയുടെ ആതുര സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിക്ക് പുതിയ നേതൃത്വം. ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് (പ്രസിഡന്റ്) പ്രൊഫ. ജോൺ മാത്യു കൂടാരത്തിൽ (സെക്രട്ടറി) ശ്രീ. റോയി എം. മാത്യു മുത്തൂറ്റ് (ട്രഷറാർ).

എ. കെ. തോമസ് (അടൂർ) ജോൺസൺ ജി. ഉമ്മൻ (കൊട്ടാരക്കര) കെ. ജി. പത്രോസ് (തൃശൂർ) റ്റി. കെ. പാപ്പച്ചൻ (കടമ്പനാട്) പി. സി. ഉലഹന്നാൻ (കങ്ങഴ) പി. വി. സഖറിയ (ചെങ്ങന്നൂർ) എം. കെ. കുര്യൻ (കോട്ടയം (എക്സിക്യൂട്ടീവ് കമ്മറ്റി അംഗങ്ങൾ)

## ദിവ്യസ്പന്ദനം

വൈദിക സെമിനാരി പാരീഷ് മിഷന്റെ നേതൃത്വത്തിൽ രചന, സംഗീതം, ഓർക്കസ്ട്രേഷൻ, നടത്തിയ ഗാനസമാഹാരം ദിവ്യസ്പന്ദനം സെമിനാരി ചാപ്പലിൽ നടന്ന ചടങ്ങിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ആദ്യ കോപ്പി ഏറ്റുവാങ്ങി. കോപ്പികൾ സെമിനാരിയിൽ ലഭ്യമാണ്.

## ബാലസംഗമം

തിരുവനന്തപുരം ഭദ്രാസന ബാലസംഗമം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് കൊട്ടാരക്കരയിൽ ഉദ്ഘാടനം ചെയ്തു. HRD ട്രെയിനർ സുനിൽ ഡി. കുരുവിള ക്ലാസ്സെടുത്തു. ഫാ. മർക്കോസ് ജോർജ്, ഫാ. ഐസക് ബി. പ്രകാശ്, ഫാ. ഷാജി ഡാനിയേൽ, എ. കെ. സന്തോഷ് ബേബി, ഡോ. വിനോദ് ജോൺ പ്രസംഗിച്ചു.

## രജത ജൂബിലി സംഗമം

ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി 1984–ൽ ആരംഭിച്ച ദിവ്യബോധനം അത്മായ പഠന പദ്ധതി ജൂബിലി വർഷത്തിലേക്ക്. 2009 ഒക്ടോബർ മാസം 24–ാം തീയതി ശനിയാഴ്ച, ദിവ്യബോധനം പഠിതാക്കളുടെ സംഗമം പരുമല സെമിനാരിയിൽ വച്ച് നടത്തുന്നു. പ. ബാവ തിരുമേനിയും, നിയുക്ത ബാവ തിരുമേനിയും, അഭിവന്ദ്യ തിരുമേനിമാരും സംബന്ധിക്കുന്നതാണ്. ശ്രീ. ജിജി തോംസൺ IAS, ഫാ. ഡോ. ജേക്കബ് കുര്യൻ എന്നിവർ സെമിനാറുകൾക്ക് നേതൃത്വം നൽകുന്നു. അഭി. ഡോ. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത മുഖ്യ പ്രഭാഷണം നടത്തുന്നു. സംഗമത്തിന്റെ നടത്തിപ്പിനായി ഫാ.ഡോ.റ്റി. ജെ. ജോഷ്വ ജനറൽ കൺവീനറായും, ഫാ. ജിജു ജോൺ ജോ.കൺവീനറായും, പ്രൊഫ. വർഗ്ഗീസ് മാത്യു സെക്രട്ടറിയായും പ്രവർത്തിക്കുന്നു.

## ആദരാഞ്ജലികൾ



ദിവ്യബോധനത്തിന്റെ ഓഫീസ് സെക്രട്ടറിയായി 25 വർഷത്തിലേറെ സേവനം അനുഷ്ഠിച്ച ശ്രീ. വി. ഐ. ഏബ്രഹാം (അച്ചൻകുഞ്ഞ്) -ന് ആദരാഞ്ജലികൾ

**Do** *ordinary natural possible* **4** *God*

**God will do** *extra ordinary supernatural impossible* **4** *u*



മനുഷ്യൻ ഒരേ സമയം നിസ്സാരനും, അതേ സമയം അനന്തമായ സാദ്ധ്യതകൾ ഉള്ളവനുമാണ്. എന്നാൽ, സ്രഷ്ടാവ് സൃഷ്ടിയിൽ നിന്നും അനന്തമായ സാദ്ധ്യതകളുടെ തലത്തിൽ നിന്നുള്ള ഒരു പ്രതിഫലനം ആഗ്രഹിക്കുന്നില്ല. തികച്ചും സാധാരണവും, സ്വാഭാവികവും, സാദ്ധ്യവുമായ സംഗതികളെ ദൈവം പ്രതീക്ഷിക്കുന്നുള്ളു.

ദൈവം മനുഷ്യനെ സ്രഷ്ടിച്ചത്, പ്രത്യേക പരിഗണനയോടാണ്. ദൈവം ആ പരിഗണനയ്ക്ക് നാമും അർഹമായ വിധത്തിൽ പ്രതികരിക്കേണ്ടിയിരിക്കേണ്ടതാണ്. “ദൈവം നടത്തും, എല്ലാം നല്കും” എന്നു മാത്രം ചിന്തിച്ച് നിഷ്ക്രിയരായാൽ ദൈവത്തിന് നമ്മിലൊന്നും ചെയ്യാനാവാത്ത അവസ്ഥ സംജാതമാകും. യജമാനന്റെ നിർബന്ധപൂർവ്വമായ ക്ഷണപ്രകാരം കല്യാണസദ്യയ്ക്കു ക്ഷണിയ്ക്കപ്പെട്ടാൽ വിവാഹവസ്ത്രം ധരിക്കാതെ വന്നതുമൂലം അന്ധകാരത്തിൽ തള്ളപ്പെട്ട സംഭവം. വി. മത്തായി 22:1-13 വരെ വാക്യങ്ങളിൽ കാണുന്നു. ഈ ഉപമയെ പലരും യജമാനന്റെ ക്രൂരതയായി വിലയിരുത്താറുണ്ട്. എന്നാൽ, പഴയകാല യെഹൂദ പഴമൊഴികളിൽ ഇങ്ങനെയൊരു പാരമ്പര്യം കാണുന്നു. ബഹുസമ്പന്നരായവർ സദ്യയ്ക്ക് ദരിദ്രരെ ക്ഷണിയ്ക്കുമ്പോൾ അവർക്കു ധരിക്കുവാൻ സൗജന്യമായി വസ്ത്രവും നല്കിയിരിക്കുന്നു. അനേകർ തിക്കിത്തിരക്കുമ്പോൾ ആ വസ്ത്രം വാങ്ങുവാൻ അല്പം പ്രയാസം സഹിയ്ക്കണമായിരുന്നു. നമ്മുടെ കഥാപാത്രമായ കല്ല്യാണവസ്ത്രം ധരിയ്ക്കാത്തവനെപ്പോലെ അനേകർ വന്നിരുന്നു. എന്നാൽ, അവരെല്ലാം കഷ്ടപ്പെട്ട് സൗജന്യമായി നല്കിയ വസ്ത്രം ധരിച്ച് അകത്തു പ്രവേശിച്ചു. ഈ വ്യക്തിയാകട്ടെ അതിനുപോലും തയ്യാറാകാതെ, കിട്ടിയ അവസരം മുതലെടുത്ത്, എല്ലാവരെക്കാൾ മുമ്പായി അകത്തു പ്രവേശിച്ചു. ഇത് സദ്യയൊരുക്കിയ യജമാനനെപോലും അവഹേളിക്കുന്ന സാഹചര്യമൊരുക്കി.

“ഉള്ളവന് ഏവനും കൊടുക്കും, ഇല്ലാത്തവനോട് ഉള്ളതുംകൂടെ എടുത്തുകളയും”. (വി. ലൂക്കോ. 19:26) എന്നതിലെ ആശയത്തിനും അതേ അർത്ഥം തന്നെയാണ്. സമ്പന്നന് വീണ്ടും, കിട്ടും, ദരിദ്രൻ ദരിദ്രനായിത്തന്നെ നിലകൊള്ളും എന്നാണ് പലരും ഇതിനെ വ്യാഖ്യാനിക്കുന്നത്. അഞ്ചു താലന്തു ലഭിച്ചവനും, രണ്ടു താലന്തുലഭിച്ചവനും അതെങ്ങനനെയും ഫലപ്രദമായി വിനിയോഗിക്കണം എന്ന് ചിന്തിച്ചതിന്റെ ഫലമാ

യാണ് അത് മടങ്ങായി തിരികെ നല്കിയത്. അവരുടെ നല്ല മനസ്സ് അതിന് അവരെ പ്രേരിപ്പിച്ചു. എന്നാൽ, ഒന്ന് ലഭിച്ചവൻ അപ്രകാരം ചിന്തിച്ചില്ലെന്നു മാത്രമല്ല, യജമാനനെ ചോദ്യം ചെയ്യുകയും ചെയ്തു. അവന്റെ കഠിനവും, ദോഷം നിറഞ്ഞതുമായ മനസ്സ് അവനെ അതിന് പ്രേരിപ്പിച്ചു. ഉള്ള സാഹചര്യത്തെ ഫലപ്രദമായി വിനിയോഗിക്കാതെ, അഹങ്കാരത്തോടെ ചോദ്യം ചെയ്യുന്ന മനഃസ്ഥിതിയിൽ നന്മ വിളയുകയില്ല. അവിടെ വിളയേണ്ട നന്മയുടെ വിത്ത്, യജമാനനോട് സ്നേഹവും, വിശ്വസ്തതയും പുലർത്തുന്ന നല്ലനിലത്തേക്ക് മാറ്റി നടേണ്ടിവരും. "സന്മനസ്സുള്ളവർക്ക് സമാധാനം" എന്ന മാലാഖാസ്വരവും ഇതു തന്നെയാണ് സംവേദിപ്പിക്കുന്നത്.

ഒരു സമ്പന്നമായ നമ്പൂതിരിയുടെ ഭവനത്തിൽ തന്റെ കപ്പത്തോട്ടത്തിലെ എലിശല്യം മാറ്റുവാൻ വിഷം വെയ്ക്കുവാൻ മത്സ്യത്തല തേടിച്ചെന്നവന്റെ കഥ നമുക്കറിയാവുന്നതാണല്ലോ? നമ്പൂതിരി മീൻ കൂട്ടാത്തതിനാൽ ആവശ്യക്കാരനതു ലഭിച്ചില്ല. "ഇത്രവലിയ തറവാടായിട്ടും, സ്വത്തുണ്ടായിട്ടും ഒരു മത്തിത്തല എടുക്കാനില്ലാത്ത തറവാടായല്ലോ?" എന്നവൻ പരിഭവിച്ചു എന്നാണ് കഥ. യഥാർത്ഥത്തിൽ നമ്മുടെ പ്രാർത്ഥനയും, യാചയുമൊക്കെ ഇതുപോലല്ലെ? സർവ്വശക്തനും, അപരിമേയനുമായ ദൈവസന്നിധിയിൽ, അവന് അനിഷ്ടവും, തിരുഹിതത്തിന് എതിരുമായ സംഗതികൾ നാം യാചിക്കുകയും, അർത്ഥിക്കുകയും ചെയ്യാറില്ലെ? ദൈവം അത് നിക്ഷേധിയ്ക്കുമ്പോൾ, "അവനെന്റെ യാചകളുടെ നേരെ കണ്ണടച്ചു" എന്ന് നാം പരിഭവപ്പെടാറില്ലേ? നമ്മുടെ ഇത്തരം ചിന്തകളും, പ്രതികരണങ്ങളും യഥാർത്ഥത്തിൽ, മേൽ സൂചിപ്പിച്ച കഥയിലെ കഥാപാത്രത്തിന്റെ പ്രതികരണത്തോട് ഒത്തുവരുന്നതായി കാണാവുന്നതാണ്. "ദൈവമെ, എന്റെ പ്രാർത്ഥനകളിൽ നിന്ന് നിനക്കെത്ര ദൂരമുണ്ടോ, അത്രയും ദൂരമുണ്ട് എനിക്ക് ഈ പ്രാർത്ഥനകളിൽ നിന്ന് എന്റെ ജീവിതത്തിലേക്ക് " എന്ന ഖലീൽ ജിബ്രാന്റെ വാക്കുകൾ അർത്ഥവത്താണ്.

ദൈവത്തിനായി എന്തെങ്കിലും ചെയ്യുന്നത് ശ്രേഷ്ഠമാണ്. ഞാൻ നിസ്സാരനെന്നു പറഞ്ഞ പിന്തിരിയുന്നത് അധമമാണ്. **നിശ്ചലമായതും, പ്രവർത്തനരഹിതവുമായ ഒരു ക്ലോക്കുപോലും ദിവസത്തിൽ രണ്ടുപ്രാവശ്യം ശരിയായ സമയം കാണിക്കുന്നുണ്ട്. താഴെ വീണുടഞ്ഞുപോയ ഗ്ലാസ്സിന്റെ ഓരോ ഭാഗങ്ങളും തന്നാൽ കഴിയുന്നത് പ്രതിഫലിപ്പിക്കുന്നുണ്ട്.** അങ്ങനെയെങ്കിൽ, പലവിധ പ്രശ്നങ്ങളും, ക്ഷീണാവസ്ഥകളുമുണ്ടെങ്കിലും നമുക്കും എന്തെങ്കിലും ചെയ്തുകൂടെ? നമ്മെത്തേടിയെത്തി നമ്മെ കരുതുന്ന ദൈവനാമത്തെ മഹത്വപ്പെടുത്തുവാനും, അവനുവേണ്ടി നമ്മുടെ കർമ്മങ്ങൾ ക്രമീകരിക്കുവാനും നാമും തയ്യാറാകേണ്ടതല്ലെ? ഒരു സൂഫിഗുരുവിന്റെ പ്രാർത്ഥന ഈ അവസരത്തിൽ പ്രസക്തമാമെന്നു തോന്നുന്നു: "സ്വർഗ്ഗത്തിൽ പോകാം എന്നാഗ്രഹിച്ച് ആരും ദൈവത്തെ ആരാധിക്കേണ്ട. നരകത്തിൽ പോകാമെന്നു പേടിച്ചും, അവനിൽ നിന്ന് എന്തെങ്കിലും ലഭിക്കും എന്നാഗ്രഹിച്ചും ദൈവത്തിനായി ആരും ഒന്നും ചെയ്യേണ്ട. നിന്റെ ദൈവത്തെ നീ സ്നേഹിക്കുന്നുവെങ്കിൽ, അതിനാൽ നിറയപ്പെടുന്നു എങ്കിൽ മാത്രം അവനെ ആരാധിക്കുക; അവനായി പ്രവർത്തക്കുക." ■

**I[ST] DEATH ANNIVERSARY**

**12-10-2009**



**CHARLEY MATHEW**

**S.NO. 35/6A, CTS. NO. 4173/6**
**EKTHA NAGAR, VITTHALWADI**
**AKURDI, PUNE-411035**

*By Sorrowing Family,*

**10-ാം ചരമ വാർഷികം**

**16-10-2009**



**A. T. ജോൺ**

**പാലശ്ശേരിൽ പീടികയിൽ**
**നരിയാപരും**

*By Sorrowing Family,*

## കോർഎപ്പിസ്ക്കോപ്പാ സ്ഥാനം



**ബാംഗ്ലൂർ:** ബാംഗ്ലൂർ ഭദ്രാസന സെക്രട്ടറിയും ഹൊസൂർ റോഡ് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരിയുമായ ഫാ. റ്റി. കെ. തോമസിന്, ബാംഗ്ലൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ അഭിവന്ദ്യ എബ്രഹാം മാർ എപ്പിഫാനിയോസ് തിരുമനസ്സുകൊണ്ട് ഹോസൂർ റോഡ് സെന്റ് ഗ്രിഗോറിയോസ് കത്തീഡ്രലിൽ വച്ചു കോർ എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. മാവേലിക്കര പത്തിച്ചിറ കുറ്റിക്കാട്ടിൽ ലിസ്സിയാണു സഹധർമ്മിണി. മക്കൾ: റോബിൻ, റോഷൻ.



**കോട്ടയം:** സെ. തോമസ് പള്ളി ഇടവകാംഗമായ തൈപ്പറമ്പിൽ ഫാ. റ്റി. കെ. ജോർജിനെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും മാത്യൂസ് മാർ സേവേറിയോസ് തിരുമനസിന്റെ സഹ കാർമ്മികത്വത്തിലും 2009 ജൂലൈ മാസം 19-ാം തീയതി പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വച്ച് കോർ എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. 1966 മുതൽ 1974 വരെ ഹൈറേഞ്ചിലെ മിക്കവാറും എല്ലാ പള്ളികളിലും വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

**സുൽത്താൻ ബത്തേരി:** ഭദ്രാസനത്തിലെ സീനിയർ വൈദികരിൽ ഒരാളും അമ്പലവയൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി വികാരിയും MOSC മെഡിക്കൽ മിഷൻ കാര്യമ്പാടി ഗവേണിംഗ് ബോർഡ് സെക്രട്ടറിയുമായ ഫാദർ അബ്രഹാം മാത്യു എടയകാട്ടിനെ അമ്പലവയൽപള്ളിയിൽ വെച്ച് 10-09-2009-ന് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ അഭിവന്ദ്യ അബ്രഹാം മാർ എപ്പിഫാനിയോസ് തിരുമേനി കോർ എപ്പിസ്ക്കോപ്പ സ്ഥാനം നൽകി.

## മെത്രാസന സെക്രട്ടറി



മലങ്കര ഓർത്തഡോക്സ് സഭയുടെ മാവേലിക്കര മെത്രാസന സെക്രട്ടറിയായി ഫാ. ജേക്കബ് ജോണിനെ 12-9-2009-ൽ കൂടി മെത്രാസന പൊതുയോഗം തിരഞ്ഞെടുത്തു.

കായംകുളം കാദീശാ ഓർത്തഡോക്സ് പള്ളിയുടെ വികാരിയാണ്, കല്ലട കരിംതോട്ടുവാ തെങ്ങുവിള പുത്തൻവീട്ടിൽ ശ്രീ. റ്റി. എം. യോഹന്നാന്റെ മകൻ.

02-02-1999-ൽ വൈദികപട്ടം സ്വീകരിച്ചു. കേരളാ സർവ്വകലാശാലയിൽ നിന്ന് ചരിത്ര വിഷയത്തിൽ ബിരുദാന്തര ബിരുദവും, സെറാംമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. യും കരസ്ഥമാക്കിയിട്ടുണ്ട്. കൊല്ലം ഭദ്രാസന മെത്രാസന കൗൺസിൽ അംഗമായി പ്രവർത്തിച്ചിട്ടുണ്ട്.

## തെരഞ്ഞെടുത്തു



മലങ്കര ഓർത്തഡോക്സ് ബെസ്ക്യാമ്മ അസ്സോസിയേഷൻ ജോയിന്റ് സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട-ബെറ്റ്സി ബാബു-ചെങ്ങോട്ടായിൽ കനകപ്പാലം-കാഞ്ഞിരപ്പള്ളി അമൽജ്യോതി എൻജിനീയറിംഗ് കോളജ് ഇലക്ട്രോണിക് വിഭാഗം അസിസ്റ്റന്റ് പ്രൊഫസറാണ്. മാർ ബസേലിയോസ് എൻജിനീയറിംഗ് കോളജ്, ഡീൻ. ഫാ. സി. എസ്. മാത്യുവിന്റെ സഹധർമ്മിണിയാണ്.

## റാങ്ക് നേടി



ഇക്കഴിഞ്ഞ കാലിക്കറ്റ് യൂണിവേഴ്സിറ്റി പരീക്ഷയിൽ ബി.എസ്.സി. മാത്തമാറ്റിക്സിൽ ഫസ്റ്റ് റാങ്ക് നേടിയ നൈസ് സി. അബ്രഹാം കാടുകാമ്പാൽ മാർ ഇഗ്നാത്തിയോസ് ഓർത്തഡോക്സ് ഇടവകാംഗം. ചെറുവത്തൂർ അബ്രഹാമിന്റെയും ജൂബിലിയുടെയും മകൾ ആണ്.



ഫൈനൽ ബി.ഡി.എസ്സ് പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ (കണ്ണൂർ യൂണിവേഴ്സിറ്റി) നീനു ജോർജ്. തിരുവനന്തപുരം പുന്നവിളയിൽ കുണ്ടറ കെ. ജോർജുകുട്ടിയുടെയും (റിട്ട. ഫിനാൻസ് ഓഫീസർ കെ.എസ്.ഇ.ബി.) അഡ്വ. ലൈലാ പോളിന്റെയും (റിട്ട. അഡീ. സെക്രട്ടറി പി.എസ്.സി.) മകളാണ്. തിരുവനന്തപുരം സെന്റ് ജോർജ് കത്തീഡ്രൽ ഇടവക.



സൺഡേസ്ക്കൂൾ (OKR) 12-ാം ക്ലാസ്സിൽ 1-ാം റാങ്ക് കരസ്ഥമാക്കിയ ഷീനാ കെ. ഫിലിപ്പോസ് ബോംബെ ഭദ്രാസനത്തിലെ കിർക്കി സെന്റ് തോമസ് ഇടവകാംഗമായ ശ്രീ. കെ. ഫിലിപ്പോസിന്റെയും അന്നമ്മ ഫിലിപ്പോസിന്റെയും മകൾ



## വരിക്കാരുടെ ശ്രദ്ധയ്ക്ക്

പരുമല പെരുന്നാളിനോടനുബന്ധിച്ച് **മലങ്കരസഭ** യുടെ ഓഫീസ് ഒക്ടോബർ 31, നവം. 1, 2 തീയതികളിൽ പരുമലയിൽ പ്രവർത്തിക്കുന്നതാണ്. വരിസംഖ്യ പുതുക്കുന്നതിനും, പുതിയ വരിക്കാരാകുന്നതിനുമുള്ള സൗകര്യമുണ്ട്.

**ഒക്ടോബറിന്റെ ദുഃഖം** 29-ാം പേജിൽ നിന്നും....

ഏത് വൻ നഗരത്തിൽ ഉപരിപഠനത്തിനായി ചേക്കേറിയാലും, ജീവിത വിശുദ്ധിയുടെ ഈ ദീപം അണയാതെ അവൾ സൂക്ഷിക്കണം. ഞൊടിനേരത്തേക്കുള്ള സുഖത്തിനുവേണ്ടി ദൈവകല്പനകൾ ലംഘിക്കില്ലെന്ന് നിശ്ചയിക്കണം. വിവാഹത്തിനു മുമ്പ് സെക്സ് ആവശ്യമില്ലെന്ന് സ്വയം പറയാൻ കഴിയാത്തവർ എങ്ങനെ നല്ലൊരു കുടുംബം കെട്ടിപ്പെടുക്കും. വിവാഹപൂർവ്വ ലൈംഗികത പങ്കുവയ്ക്കാത്തവർക്ക് ദാമ്പത്യം കൂടുതൽ സന്തോഷപ്രദമായിരിക്കുമെന്ന് മനഃശാസ്ത്രം ഘോഷിക്കുന്നു.

**സമാപനം:** ഇതുവരെയുള്ള ജീവിതത്തിൽ, പ്രലോഭനങ്ങളിൽ അകപ്പെട്ട്, അരുതാത്തതെന്തെങ്കിലും അനുഷ്ഠിച്ചിട്ടുണ്ടെങ്കിൽ നമുക്ക് ദൈവത്തോടെ മാപ്പപേക്ഷിക്കാം. "നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നുവെങ്കിൽ... അവൻ ക്ഷമിച്ചു നമ്മെ ശുദ്ധീകരിക്കും..." (1 യോഹ. 1:9). യേശുവോടു ചേർന്ന് ഒരു പുതുജീവിതം നമുക്ക് സമാരംഭിക്കാം. നനഞ്ഞ പക്ഷി കുടഞ്ഞു കളയുംപോലെ, നമുക്ക് നമ്മുടെ ഭൂതകാല വീഴ്ചകളോട് വിടപറയാം. കുറ്റബോധം മനസ്സിൽ നിന്നകലട്ടെ.

കിളിർക്കാത്ത വിത്തുപോലെയാണ് വിവാഹപൂർവ്വ ലൈംഗിക ചോദന. നല്ലകാലം കാത്ത്... നല്ലനിലംകാത്ത്... അത് അറപ്പുരയിൽ സുഖ സുക്ഷുപ്തിയിലാണ്...

ഉഴുതുമറിച്ച മണ്ണിൽ വിത്തെറിയുംപോലെ... ദാമ്പത്യത്തിൽ അത് പൊട്ടി മുളയ്ക്കും, പുഷ്പിക്കും, പരിമളം പരത്തും...

പുതിയ വിത്തായി അത് പരിണമിക്കും...

നാളെക്കായി... ആ നല്ല നാളെക്കായി... ദൈവപദ്ധതിയോടു ചേർന്നു നമുക്ക് കാത്തിരിക്കാം....

നിത്യതയ്ക്കായുള്ള ഒരു കാത്തിരിപ്പ്. ■

# പരുമലപ്പെരുന്നാൾ

**ഒക്ടോ. 26 മുതൽ നവം. 2 വരെ**

## 2009 നവംബർ 1 ഞായർ

6.30 a.m. **വി.കുർബ്ബാന** (ചാപ്പലിൽ) 8.30 a.m. **വി. മൂന്നിന്മേൽ കുർബ്ബാന: അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ,** 9.30 a.m. പസംഗം, 11.00 a.m. **പ. പരുമല തിരുമേനി 107-ാമത് ഓർമ്മ പെരുന്നാൾ മഹാസമ്മേളനം,** 12.30 p.m. **ഉച്ചനമസ്കാരം,** 2.30 p.m. **ധ്യാനവും മദ്ധ്യസ്ഥ പ്രാർത്ഥനയും,** 6.00 p.m. പെരുന്നാൾ സന്ധ്യാനമസ്കാരം, 7.00 p.m. പ്രസംഗം : **അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ,** 7.30 p.m. കബറിങ്കൽ ധൂപ പ്രാർത്ഥന, ആശീർവാദം, 7.45 p.m. **വാഴ്വ്,** 8.00 p.m. **റാസ,** 9.30 p.m. ധൂപ പ്രാർത്ഥന, ആശീർവാദം, 10.00 p.m. **സംഗീതവിരുന്ന്.**

## 2009 നവംബർ 2 തിങ്കൾ

8.30 a.m. **വി. മൂന്നിന്മേൽ കുർബ്ബാന: പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ, അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, അഭി. മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ,** 10.00 a.m. പ്രസംഗം: **അഭി. പൗലോസ് മാർ മിലിത്തിയോസ്** (നിയുക്ത കാതോലിക്കാ), 11.30 a.m. **വിദ്യാർത്ഥി പ്രസ്ഥാനം സംഗമം,** ഉദ്ഘാടനം : **ശ്രീ. പി.ജെ. ജോസഫ്** (പൊതുമരാമത്ത് വകുപ്പ് മന്ത്രി), മുഖ്യപ്രഭാഷണം : **ശ്രീ. കൃപാറ്റൻ രാജു,** 2.00 p.m. **റാസ,** 3.30 p.m. ധൂപ പ്രാർത്ഥന, ആശീർവാദം.

*For Favours Received*



**LISSY RAJU**
ARUNACHAL PRADESH
(TEZU)

**1ST DEATH ANNIVERSARY**

**08-10-2009**



11-03-1947 08-10-2008

**MR. K. K. JOHNSON**
**KUNNINPURATHU ALLAYIL**
**KOZHENCHERRY EAST P.O.**

*By Sorrowing Family,*

MRS. M. JOHNSON
ABEY-SHIJI - JONATHAN
CIBI

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2009-11*
*Licence No. KL/CR/KTM/WPP-24/2009-11.*
*Licenced to Post Without Pre-payment*

തെങ്ങുംതോട്ടത്തിൽ
വന്ദ്യ ദിവ്യ ശ്രീ. ടി.എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായുടെ
# ചരമ രജത ജൂബിലി



ജനനം 04.10.1896 മരണം 31.10.1984

ആചാര്യേശാ മശിഹാ! കുദാ-ശകളർപ്പിച്ചോ-
രാചാര്യന്മാർക്കേകുക പുണ്യം-നാഥാ! സ്തോത്രം.

ഏഴ് ദശാബ്ദക്കാലം അയിരൂർ മതാപ്പാറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയുടെ ആയുഷ്ക്കാല വികാരിയും 17 വർഷക്കാലം മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഗൽഭനായ വൈദിക ട്രസ്റ്റിയായും പ്രശോഭിച്ച തെങ്ങുംതോട്ടത്തിൽ ടി.എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായുടെ ചരമ രജത ജൂബിലി 2009 ഒക്ടോബർ 31 ന് ശനിയാഴ്ച അയിരൂർ മതാപ്പാറ പള്ളിയിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെയും ശ്രേഷ്ഠ നിയുക്ത കാതോലിക്കായുടെയും അഭിവന്ദ്യ പിതാക്കന്മാരുടെയും കാർമ്മികത്വത്തിൽ സമുചിതമായി ആഘോഷിക്കുന്നു. എല്ലാവരുടെയും പ്രാർത്ഥനാപൂർവ്വമായ സാന്നിധ്യം സാദരം ക്ഷണിക്കുന്നു.

എന്ന്

**അയിരൂർ മതാപ്പാറ വലിയ പള്ളിക്കുവേണ്ടിയും**
**തെങ്ങുംതോട്ടത്തിൽ കുടുംബത്തിനുവേണ്ടിയും**

ഇടവക വികാരി റവ. ഫാദർ റ്റി.എ. ഫിലിപ്പോസ് തരകൻ തെങ്ങുംതോട്ടത്തിൽ

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. SABU KURIAKOSE. RS. 10/-